നെഹ്റു ബാലപുസ്തകാലയം

# രോഹന്തനും നന്ദ്രിയനും

**കൃഷ്ണ ചൈതന്യ**

*ചിത്രീകരണം*
**പ്രണബ് ചക്രവർത്തി**
*വിവർത്തനം*
**ഏവൂർ പരമേശ്വരൻ**





ISBN 81-237-3329-1

2000 (*ശക 1922*)

© കൃഷ്ണ ചൈതന്യ

തർജമ © നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

രൂ. 13.00

Rohanta and Nandriya (*Malayalam*)

പ്രസാധനം : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ് ഇന്ത്യ,
എ-5, ഗ്രീൻപാർക്ക്, ന്യൂ ഡൽഹി-110 016

**ന**മ്മളിൽ മിക്കപേരും ബുദ്ധനെപ്പറ്റി കേട്ടിട്ടുണ്ട്. അത്യന്തം കാരുണ്യവും ജ്ഞാനവും ചേർന്ന ലോകഗുരുക്കളിൽ ഒരാളായാണ് ലോകമെങ്ങുമുള്ള അനേകലക്ഷംപേർ അദ്ദേഹത്തെ ആദരിച്ചുപോരുന്നത്.

ബുദ്ധൻ എന്നത് ഒരു പേരല്ല. ബോധം ലഭിച്ചവൻ എന്നാണ് അതിന്റെ അർത്ഥം. അതായത്, ജീവിതത്തിന്റെ അർത്ഥം മനസ്സിലാക്കുകയും, ശാന്തിയും സുഖവും കിട്ടാനായി മനുഷ്യൻ എങ്ങനെ ജീവിക്കണമെന്ന് ചുഴിഞ്ഞ് ചിന്തിക്കുകയും ചെയ്തിട്ടുള്ള ആൾ. ബുദ്ധന്റെ ശരിയായ പേർ സിദ്ധാർത്ഥൻ എന്നായിരുന്നു. 2500 കൊല്ലം മുമ്പ് ജീവിച്ചിരുന്ന ഒരു രാജകുമാരനായിരുന്നു അദ്ദേഹം.

ഒരു ഇരുണ്ട രാത്രിയിൽ അദ്ദേഹം കൊട്ടാരം വിട്ടിറങ്ങുകയും, അനേകവർഷം രാജ്യത്തെങ്ങും ചുറ്റിനടക്കുകയും ചെയ്തു. സ്വന്തം



ഗൃഹത്തേയും, മാതാപിതാക്കളേയും, ഭാര്യയേയും, കുഞ്ഞിനേയും സ്നേഹിക്കാതിരുന്നതുകൊണ്ടല്ല അദ്ദേഹം എല്ലാം വിട്ടിറങ്ങിപ്പോയത്. ചുറ്റിലും കണ്ട ദുഃഖങ്ങൾ അദ്ദേഹത്തെ എത്രയും അസ്വസ്ഥനാക്കി. അതിനു പോംവഴി കാണാതെ ഇരിക്കപ്പൊറുതിയില്ലെന്നു തോന്നി.

പ്രഭാതമാകുന്നതോടെ പൂക്കൾ വിടരുന്നു. അവയിലെ മഞ്ഞു തുള്ളികൾ സൂര്യപ്രകാശമേറ്റ് വജ്രങ്ങൾപോലെ തിളങ്ങുന്നു. എന്നാൽ അന്തിക്ക് അവ വാടിപ്പോകുന്നു. മരങ്ങളായ മരങ്ങളെല്ലാം വസന്തത്തിൽ പൂവണിയുന്നു. തുടർന്നെത്തുന്ന വേനലും ശരത്തും അവയുടെ ഇലയും കായും തട്ടിക്കളയുന്നു. കുഞ്ഞുങ്ങൾ വളർന്ന് യുവാക്കളും യുവതികളുമാകുന്നു. അവരുടെ ജീവിതം എത്രയ്ക്കു സാഹസികമാണ്, ഉല്ലാസകരമാണ്! എന്നാൽ വാർദ്ധക്യത്തെ ആർക്കും തടയാവുന്നതല്ല. ഒടുവിൽ മനുഷ്യർ മാത്രമല്ല ജീവനുള്ളതെല്ലാംതന്നെ മണ്ണടിയുന്നു.

ലോകഗതി ഇങ്ങനെയായിരിക്കാം. ഇതെല്ലാം ഓർത്തു ദുഃഖിച്ചിട്ടു കാര്യമില്ല. എന്നാൽ ജീവിച്ചിരിക്കുന്ന കാലത്തോളം നമുക്ക് സന്തോഷത്തോടും സംതൃപ്തിയോടും ദയാവായ്പോടും ജീവിച്ചുകൂടേ? അത്തമൊരു ജീവിതം മനുഷ്യന് അസാദ്ധ്യമാണെന്നു തോന്നുന്നു. ലോകത്ത് വളരെ ദുഃഖങ്ങളുണ്ട്. കാരണമില്ലാതെയോ, നിസ്സാരകാരണങ്ങൾകൊണ്ടോ മനുഷ്യർ പരസ്പരം വെറുക്കുന്നതുകൊണ്ടാണത്. മനുഷ്യരിൽ സ്വാർത്ഥത കുറഞ്ഞിരുന്നാൽ പരസ്പരം യോജിച്ചുപോകാൻ പ്രയാസമുണ്ടാവുകയില്ല. ഈ ലോകം സുഖത്തിന്റെ അരങ്ങായി മാറുകയും ചെയ്യും. മനുഷ്യരെ നിസ്വാർത്ഥികളും ദയാപൂർണരുമാക്കാൻ വഴി കണ്ടെത്തണമെന്ന് രാജകുമാരൻ തീവ്രമായി ആശിച്ചു. കൊട്ടാരത്തിൽ സുഖലോലുപനായി ജീവിച്ചാൽ ഇത് ഒരിക്കലും സാദ്ധ്യമാവുകയില്ല എന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി.



വീടുവിട്ടിറങ്ങുന്ന രാത്രിയിൽ, പിച്ചകവും മറ്റു പൂക്കളും വിതറിയ മെത്തയിൽ കിടന്നുറങ്ങുന്ന ഭാര്യയേയും മകനേയും അദ്ദേഹം വീണ്ടും വീണ്ടും നോക്കി. കൊച്ചുമകനെ വിട്ടുപോകണമെന്ന ചിന്ത അദ്ദേഹത്തെ അത്യന്തം വ്യസനിപ്പിച്ചു. കുഞ്ഞിനെയുംകൊണ്ടല്ലാതെ അവിടെനിന്നു പോകാൻ സാദ്ധ്യമല്ലെന്നുപോലും വിചാരിച്ചു. നോക്കൂ, ഉറക്കത്തിൽപോലും അവനെ അമ്മ കെട്ടിപ്പിടിച്ചിരിക്കുന്നു. ആ കൈ കുഞ്ഞിനെ രക്ഷിക്കുന്നു. രാജകുമാരൻ സ്വയം മന്ത്രിച്ചു: "രാജകുമാരിയുടെ കൈ ഞാൻ മാറ്റിവയ്ക്കുകയാണെങ്കിൽ അവൾ തീർച്ചയായും ഉണരും. പിന്നീടൊരിക്കലും എനിക്കു പോകാൻ പറ്റുകയില്ല. ദേശാടനം കഴിഞ്ഞ് മനുഷ്യരാശിയെ ദുഃഖത്തിൽനിന്നും മോചിപ്പിക്കാനുള്ള വഴി കണ്ടെത്തിക്കഴിഞ്ഞാൽ. എന്റെ മകനെ കാണാൻ ഞാൻ തിരിച്ചുവരും."

പല വർഷങ്ങളിലെ ദേശാടനത്തിനും ധ്യാനത്തിനും ശേഷം രാജകുമാരന് ഒരു സംഗതി ബോദ്ധ്യമായി. ജനങ്ങൾക്കു സുഖവും ശാന്തിയും നൽകാനുള്ള മാർഗ്ഗം, യാത്ര പുറപ്പെട്ട രാത്രിയിൽതന്നെ തനിക്കു കിട്ടിയതാണ്. ഉറക്കത്തിൽപോലും അമ്മയുടെ കൈ കുഞ്ഞിനെ സംരക്ഷിക്കുന്നതിന്റെ അർത്ഥം അന്ന് അദ്ദേഹത്തിനു മനസ്സിലായിരുന്നില്ല. ഇപ്പോൾ അതു വ്യക്തമായി. "അമ്മ മകനെ രക്ഷിക്കുന്നതുപോലെ, ജീവനുള്ള സകലതിനെയും സകലരും സ്നേഹിക്കുകയും രക്ഷിക്കുകയും ചെയ്യട്ടെ." അമ്മ കുഞ്ഞുങ്ങളെ നോക്കുന്ന വിധത്തിൽ ഓരോ ജീവിക്കും മറ്റുള്ളവരെ ശ്രദ്ധിക്കാൻ കഴിഞ്ഞാൽ



മുതിർന്നവരുടെ ലോകം, സന്തുഷ്ടരായ ശിശുക്കളുടെ കളിപ്പള്ളിക്കൂടം പോലെ ആഹ്ലാദപൂർണമായിരിക്കും. ബുദ്ധൻ എന്ന നിലയിൽ അദ്ദേഹം ജീവനുള്ള എല്ലാറ്റിനോടും അത്യന്തം കരുണ കാണിച്ചു. അദ്ദേഹം കാല ഗതി പ്രാപിച്ചപ്പോൾ മനുഷ്യർ ആ കരുണയെപ്പറ്റി ഓർമ്മിച്ചു.

സത്പ്രവൃത്തി ചെയ്യുന്നവർ സ്വർഗത്തിലെത്തുമെന്നും എന്നെന്നും അവിടെ സുഖമായി ജീവിക്കുമെന്നും ജനങ്ങൾ വിശ്വസി ക്കുന്നതായി നിങ്ങൾക്കറിയാമല്ലോ. എന്നാൽ സ്വർഗസുഖം ബുദ്ധൻ ആഗ്രഹിച്ചില്ല. മനുഷ്യരും മറ്റു ജീവജാലങ്ങളും ജന്മജന്മാന്തരങ്ങളായി ദുഃഖം അനുഭവിക്കുന്നതുകൊണ്ട് അവരുടെ വിഷമത്തിലും വേദന യിലും ബുദ്ധന്റെ സഹായം അവർക്കാവശ്യമുണ്ട്. അതുകൊണ്ട് സിദ്ധാർത്ഥരാജകുമാരനായി ജനിക്കുന്നതിനുമുമ്പ്, സഹജീവികളെ സഹായിക്കാനായി അദ്ദേഹം പല പല ജന്മങ്ങൾ എടുത്തിരുന്നുവെന്ന് ഐതിഹ്യം പറയുന്നു. കഷ്ടപ്പെടുന്നവരെ ആശ്വസിപ്പിക്കാനായി പല പല ദേശങ്ങളിലും പല പല യുഗങ്ങളിലും അദ്ദേഹം മൃഗമായോ മനു ഷ്യനായോ പിറവിയെടുത്തതിന്റെ ധാരാളം കഥകളും പ്രചാരത്തിലുണ്ട്. ബുദ്ധന്റെ ഓരോ ജനനത്തെ വിവരിക്കുന്നതുകൊണ്ട് അത്തരം ഓരോ കഥയ്ക്കും 'ജാതകം' (ജനനം)എന്നു പേർ സിദ്ധിച്ചിരിക്കുന്നു. കാല ക്രമത്തിൽ ഈ കഥകളെല്ലാം പാലി ഭാഷയിൽ എഴുതപ്പെട്ടു. പഴയ കാലത്ത് മഗധ (ബിഹാർ)യിൽ സംസാരിച്ചിരുന്നതാണ് ഈ ഭാഷ. പ്രാചീനബുദ്ധമതഗ്രന്ഥങ്ങളും ഈ ഭാഷയിലാണ് രചിക്കപ്പെട്ടിട്ടുള്ളത്.

പാലിയിൽ അഞ്ഞൂറിലധികം ജാതകകഥകളുണ്ട്. അവ എത്രയും വിലപ്പെട്ടവയാണ്. ഒന്നാമതായി, കഥകളുടെ സൗന്ദര്യം തന്നെ; ഇവ യെല്ലാം വിസ്തരിച്ച് പാലിയിൽനിന്നും സംസ്കൃതത്തിലേക്ക് വിവർ ത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. രണ്ടാമതായി, സാഞ്ചി, ഭർഹൂത്, അമരാവതി തുടങ്ങിയ പ്രധാനപ്പെട്ട ബൗദ്ധകേന്ദ്രങ്ങളിലെ ശില്പ-ചിത്രങ്ങളിലൂ ടെ, പ്രാചീനഭാരതത്തിലെ ശില്പികൾ ഇവയെ പുനരാവിഷ്ക്കരിച്ചിരി ക്കുന്നു. മൂന്നാമതായി, വരകളിലും ചായങ്ങളിലുംകൂടി ചിത്രകാരന്മാർ ഈ കഥകൾക്ക് വീണ്ടും രൂപം നൽകിയിരിക്കുന്നു. ഈ കഥകളിൽ മിക്ക വയും അജന്താഗുഹകളിലെ ചായച്ചിത്രങ്ങളിൽ തെളിഞ്ഞുകാണാം.

ഇതാ നിങ്ങൾക്കു രണ്ടു കഥകൾ:- രോഹന്തൻ എന്ന കറുത്ത കലമാനിന്റെയും നന്ദ്രിയൻ എന്ന കുരങ്ങിന്റെയും. അവരുടെ ദയാവാ യ്പിനെയും ആത്മത്യാഗത്തെയുംപറ്റി വായിക്കുമ്പോൾ നിങ്ങൾ ഒരു കാര്യം വിശ്വസിച്ചുപോകും; ലോകത്തെ കൂടുതൽ സന്തുഷ്ടമാക്കാനും ദയാപൂർണമാക്കാനുംവേണ്ടി കൂടെക്കൂടെ ഭൂമിയിൽ ജന്മമെടുത്തുവന്ന കരുണാപരനായ ബുദ്ധദേവന്റെ അവതാരങ്ങളായിരുന്നു അവർ.

# രോഹന്തൻ എന്ന കറുത്ത കലമാൻ

പണ്ടുപണ്ടൊരു കാലത്ത് ഉത്തരപ്രദേശത്തിൽ കാടിനോടു ചേർന്നുള്ള സമതലത്തിൽ ഒരു കറുത്ത കലമാൻ ജനിച്ചു. അച്ഛനമ്മമാർ അവന് രോഹന്തൻ എന്നു പേരിട്ടു.

നിങ്ങൾ എപ്പോഴെങ്കിലും കറുത്ത കലമാനിനെ കണ്ടിട്ടുണ്ടോ? മാൻ വർഗ്ഗത്തിൽ ഏറ്റവും ഭംഗിയുള്ള മൃഗമാണ് അത്. വനരാജ്യത്ത് ഇന്ത്യയിൽ മാത്രമെ അതു കാണപ്പെടുന്നുള്ളൂ. പൂർണ വളർച്ചയെത്തിയ കലയ്ക്കു നന്നെ കറുത്തപുറവും, അടിയിൽ വെളുപ്പുനിറവും, ശാഖകളായി വിരിഞ്ഞു ഭംഗിയുള്ള കൊമ്പുകളും ഉണ്ട്. പിടമാൻ കാണാൻ ചെറുതും കൊമ്പില്ലാത്തതുമാണെങ്കിലും നല്ല ഭംഗിയുള്ളതാണ്. മഞ്ഞച്ച ഇളം തവിട്ടുനിറമാണ് അതിന്റേത്.

ചെറുപ്പത്തിൽ രോഹന്തനും മഞ്ഞച്ച ഇളം തവിട്ടുനിറമായിരുന്നു. എന്നാൽ മൂന്നുവയസ്സായപ്പോഴേക്ക് അവന്റെ പുറം നന്നെ കറുത്തുതുടങ്ങി. അതുകണ്ട് അച്ഛനമ്മമാർക്ക് സന്തോഷമായി. ഇനി മകൻ അവന്റെ കാര്യങ്ങൾ നോക്കിക്കൊള്ളുമല്ലോ.



ഏതാണ്ട് നൂറുമാനുകൾ അടങ്ങുന്ന ഒരു കൂട്ടത്തിലാണ് രോഹന്തനും അച്ഛനമ്മമാരും ജീവിച്ചിരുന്നത്. ഓരോ കൊല്ലവും പ്രായം ചെന്ന ചില മാനുകൾ ചത്തുപോകും. എങ്കിലും അവയുടെ എണ്ണം കുറഞ്ഞിരുന്നില്ല. പുതുതായി കുട്ടികൾ ജനിച്ചുകൊണ്ടേയിരുന്നു. മാൻപേടയ്ക്ക് ഒന്നോ രണ്ടോ കുട്ടികൾ മാത്രമേ ഒരു സമയത്ത് ജനിക്കുകയുള്ളൂ. അവയെ കുറച്ചുനാൾ നീണ്ട പുല്ലിനിടയിൽ ഒളിച്ചു പാർപ്പിക്കും. അവയ്ക്കു വേഗത്തിൽ ബലം കിട്ടും. അപ്പോൾ കൂട്ടത്തിൽ കൂടിക്കൊള്ളും

ബുദ്ധിയുള്ള യുവാവായി രോഹന്തൻ വളർന്നു. മാൻകൂട്ടത്തിന്റെ ജീവിതചര്യകൾ അവൻ വേഗത്തിൽ വശപ്പെടുത്തി. മാനുകൾ സാധാരണ പുല്ലു തിന്നാണ് ജീവിക്കുന്നത്. കാട്ടിനടുത്ത് കൃഷിയുണ്ടെങ്കിൽ ചിലപ്പോൾ അങ്ങോട്ടിറങ്ങിച്ചെന്ന് ധാന്യവിളകൾ ഭക്ഷിക്കുകയും ചെയ്യും. ധാരാളം പുല്ലുള്ള കാടുകളിൽ അവ മേയാനിറങ്ങുന്നു. എന്തെങ്കിലും അപായ ലക്ഷണം കണ്ടാൽ നീണ്ട പുല്ലിനിടയിൽ അഭയം തേടും. ഏതാണ്ട് ഉച്ചവരെ മേഞ്ഞു നടന്നിട്ട് ഉച്ചനേരത്തു വിശ്രമിക്കും. വെയിലാറിയാൽ അവ വീണ്ടും മേയാനിറങ്ങും. മാനിന് ഒച്ച കേട്ടറിയാനും മണത്തറിയാനും ഉള്ള കഴിവ് കുറവാണ്. പക്ഷേ, ദീർഘ ദൂരം ഓടുന്നതിൽ കലമാനിനെ ജയിക്കാൻ വേറെ മൃഗങ്ങളില്ല. മണിക്കൂറിൽ 65 കി. മീ. വേഗത്തിൽ അതിന് ഓടാൻ കഴിയുന്നു. പൊക്കത്തിൽ ചാടി



ത്തുടങ്ങി, ഏതാണ്ട് കുത്തനെ അന്തരീക്ഷത്തിലുയർന്ന്, ചില കുതികൾക്കുശേഷം നീണ്ടൊരു കുതിച്ചുചാട്ടമാണ് അതിന്റെ രീതി. മാനുകൾ കൂട്ടത്തോടെ കുതിച്ചോടുന്നതു കാണാൻ ഭംഗിയുണ്ട്. അനായാസമായ വേഗത്തോടുകൂടി ആ മൃഗങ്ങൾ ശരിക്കും പറക്കുകതന്നെയായിരിക്കും.

രോഹന്തൻ തീരെ കുട്ടിയായിരിക്കുമ്പോൾ നടന്ന ഒരു സംഭവം അവന്റെ ബുദ്ധിവൈഭവത്തെ വെളിപ്പെടുത്തി. വനത്തിൽ ചില കാട്ടുമാവുകൾ വളരുന്നുണ്ടായിരുന്നു. അവയിൽനിന്ന് പക്ഷികൾ കൊത്തിയിട്ട മാമ്പഴങ്ങൾ നിലത്തു വീണുകിടക്കാറുണ്ട്. പഴങ്ങളുള്ള മാങ്കൊമ്പുകൾ ചിലപ്പോൾ മാനുകൾക്ക് എത്തിപ്പിടിക്കാവുന്ന പൊക്കത്തിൽ താണുകിടക്കും. ഒരു വേടൻ പതിവായി ഈ വനം സന്ദർശിച്ചുകൊ





ണ്ടിരുന്നു. മരത്തിനടുത്ത് കലമാനിന്റെ കുളമ്പടയാളങ്ങൾ കണ്ടാലു ടനെ അവൻ അടുത്തു പൊക്കത്തിൽ ഒരു തട്ടുണ്ടാക്കി. അത് ഇല കൾകൊണ്ടു മറച്ച് അവിടെ കാവലിരിക്കും. മാൻ അടുത്തു വരുമ്പോൾ അതിനെ ചാട്ടുകുന്തം എറിഞ്ഞു കൊല്ലും. ഇങ്ങനെ കിട്ടുന്ന മാനിറ ച്ചിയും തോലും വിറ്റ് അവൻ ജീവിച്ചുപോന്നു.

താണകൊമ്പുകളിൽ നിറച്ചു പഴുത്ത മാങ്ങയുള്ള ഒരു മാവ് ഒരി ക്കൽ രോഹന്തൻ കണ്ടുപിടിച്ചു. നല്ല ചെറുപ്പം, കടുത്ത വിശപ്പ്. അവൻ വയറുനിറയെ മാമ്പഴം തിന്നു. പിന്നെയും ബാക്കി കിടന്നതുകൊണ്ട്, പിറ്റേ ദിവസവും വരണമെന്നു നിശ്ചയിച്ചു.

അവൻ പോയപ്പോൾ വേടൻ ആ വഴി കടന്നു പോകാൻ ഇടയായി. രോഹന്തന്റെ കുളമ്പടയാളങ്ങൾ കണ്ടു മരത്തിൽ തട്ടുണ്ടാക്കിയിട്ട് അവൻ വീട്ടിൽപോയി. പിറ്റേ ദിവസം നേരത്തെ ഭക്ഷണം കഴിച്ച് അവൻ വേഗത്തിൽ കാട്ടിലേക്കു പുറപ്പെട്ടു. മരത്തിന്മേൽ കയറി കുന്തവും അടു ത്തുവെച്ചു കാത്തിരിപ്പായി. കുറെ സമയത്തേക്കു ഒന്നും സംഭവിച്ചില്ല. അപ്പോൾ, അതാ ഒരു കൊച്ചു മാൻ അങ്ങോട്ടു ചെല്ലുന്നു. അതു രോഹ ന്തനായിരുന്നു.

മാനിന്റെ കുളമ്പടയാളങ്ങൾ കണ്ടുപിടിച്ചതുപോലെ, വേടന്റെ കാല്പാടുകൾ കണ്ടുപിടിക്കാൻ രോഹന്തനും കഴിഞ്ഞിരുന്നു.



വേടനു മുൻകരുതലുണ്ടായിരുന്നെങ്കിലും ഒന്നുരണ്ടു കാല്പാടുകൾ തെളിഞ്ഞു കിടന്നു. മുകളിലേക്കു നോക്കിയപ്പോൾ മരച്ചില്ലകൾ ചെറുതായി ഇളകുന്നതായും രോഹന്തനു തോന്നി. അപായം മണത്തറിഞ്ഞ്, അവൻ മരത്തിന് ഒട്ടകലെയായി നിന്നു.

ആഹ്ലാദമത്തനായ വേടൻ മാൻ കുറെക്കൂടി അടുത്തുവരാൻ ക്ഷമ കെട്ടു കാത്തിരുന്നു. മാൻ ഇളകുന്നില്ലെന്നു കണ്ടപ്പോൾ വേടൻ ഒരു മാമ്പഴം പറിച്ച് അതിന്റെനേരെ ഉരുട്ടിയെറിഞ്ഞു. മാമ്പഴം കണ്ടുകൊതിച്ചു കൂടുതൽ പഴത്തിനു മാൻ മുമ്പോട്ടുചെല്ലുമെന്ന് അവൻ വിചാരിച്ചു.

മാമ്പഴം ഉരുണ്ടുവരുന്നതു കണ്ടപ്പോൾതന്നെ അതിൽ എന്തോ ചതിയുണ്ടെന്നു രോഹന്തൻ കരുതി. അവൻ കൂടുതൽ ശ്രദ്ധയോടുകൂടി മരച്ചില്ലകളിലേക്കു നോക്കി; കഴിഞ്ഞ ദിവസത്തേതിൽ നിന്നും വ്യത്യാസപ്പെട്ടുകണ്ട ഭാഗത്തേക്കു പ്രത്യേകിച്ചും. ആദ്യം അപകടമുള്ളയാതൊന്നും അവനു കാണാൻ കഴിഞ്ഞില്ല. എന്നാൽ ഭാഗ്യത്തിന് അപ്പോൾ ഒരു കാറ്റുവീശി. കാറ്റ് മരച്ചില്ലകളെ വിറപ്പിച്ചു. ഏതാനും നിമിഷമേ അതു നീണ്ടുനിന്നുള്ളൂവെങ്കിലും അതിനിടയ്ക്കു മിന്നൽപോലെ വേടന്റെ രൂപം രോഹന്തനു കാണാൻ പറ്റി.

ശത്രുവിനെ കണ്ടതായി ഒട്ടും നടിക്കാതെ രോഹന്തൻ ഇങ്ങനെ വിളിച്ചു പറഞ്ഞു. “എന്റെ പൊന്നുമരമേ, പഴങ്ങൾ നേരെ താഴത്തിടുന്ന നല്ല ശീലമായിരുന്നല്ലോ ഇതുവരെ നിന്റേത്. എന്നാൽ ഇന്ന് നീ അതു കല്ലുപോലെ എന്റെ നേരെ എറിയുന്നു. ഇതിന്റെ പൊരുൾ നിനക്കെന്നോടു ഇഷ്ടമില്ല എന്നല്ലേ? ശരി, ഞാൻ പോയേക്കാം. എന്നോടി



ഷ്ടമുള്ള വേറെ വല്ല മരവുമുണ്ടോ എന്നു നോക്കട്ടെ."

കറുമ്പനായ കൊച്ചുമാൻ തന്നെ കളിയാക്കുകയാണെന്നു വേടനു മനസ്സിലായി. അവൻ ദേഷ്യത്തിൽ കുന്തമെടുത്ത് മാനിന്റെ നേരെ എറിഞ്ഞു. എന്നാൽ കുന്തം എത്താത്ത ദൂരത്തേക്കു രോഹന്തൻ മാറിക്കഴിഞ്ഞിരുന്നു. അതു ചുമ്മാ നിലത്തു ചെന്നുവീണു. വേടനെ കൂടുതൽ വെറിപിടിപ്പിക്കാനായി കുന്തം കടിച്ചെടുത്തു കൊണ്ട് മാൻ ഒരോട്ടം വെച്ചുകൊടുത്തു.

മറ്റൊരിക്കൽ രോഹന്തന് അത്ര എളുപ്പം രക്ഷപ്പെടാൻ കഴിഞ്ഞില്ല കാട്ടിൽ ചുറ്റിത്തിരിയുമ്പോൾ അവൻ ഒരു വനവാസിയുടെ കെണിയിൽ പെട്ടു. നിമിഷനേരത്തേക്ക് അവൻ പരിഭ്രമിച്ചുപോയി. പാടുപെട്ടു പേടി പോക്കിയിട്ട് രക്ഷപ്പെടാനുള്ള വഴി എന്തെന്നു ശാന്തമായി ആലോചിച്ചു. കുറച്ചുനേരംകൊണ്ട് അവനൊരു വഴി തെളിഞ്ഞു കിട്ടി. കൂടുതൽ പിടയുകയോ ബലം പ്രയോഗിക്കുകയോ പാടില്ല. അങ്ങനെ ചെയ്താൽ വല കൂടുതൽ മുറുകുകയേയുള്ളൂ. പിന്നെ യാതൊരു രക്ഷയുമില്ല. അവൻ കുളമ്പടിയിലുള്ള മണ്ണു തുരന്നുമാന്തുകയും ചുറ്റുമുള്ള പൂഴിയും പുല്ലും നാനാവിധമാക്കുകയും ചെയ്തു. എന്നിട്ട് കാലുകൾ വിതിർത്ത് സ്തംഭിപ്പിച്ച് നീണ്ടു നിവർന്ന് ഒരു വശം ചരിഞ്ഞു കിടന്നു. കണ്ണുകൾ അടച്ചു. തല ഒരുവശത്തേക്കു ചരിച്ചു വച്ചു. നാക്കു നീട്ടി തുപ്പലൊലിപ്പിച്ചു. ഉടലെല്ലാം നനഞ്ഞ് പശപിടിക്കാനാണ് അങ്ങനെ ചെയ്തത്. ഇത് ധാരാളം ഈച്ചകളെ അങ്ങോട്ടടുപ്പിച്ചു. അവ കൂട്ടമായി അവന്റെ ഉടൽ പൊതിഞ്ഞു. അവന്റെ നിശ്ചലമായ ഉടലിൽ ചില കാക്കകളും ചെന്ന് ഇരിപ്പായി.

അങ്ങനെ കുറെ അധികം സമയം കിടന്നു. നേരം വൈകിയപ്പോൾ നിജസ്ഥിതി അറിയാനായി വനവാസിയും വന്നു. വലയിൽ കുടുങ്ങിയ മാനിനെ ദൂരെ നിന്നേ കണ്ട് അവൻ സന്തോഷിച്ചു. എന്നാൽ അടുത്തു ചെന്നപ്പോൾ സംഗതി മോശമാണെന്നു അവനു ബോദ്ധ്യമായി. ഇളക്കമില്ലാത്ത ഉടലിന്മേൽ കാക്കകൾ, അവിടമെല്ലാം ചുറ്റിപ്പറന്നു നടക്കുന്ന ഈച്ചകൾ. മരണപ്പിടച്ചിലിൽ നിലമെല്ലാം കുത്തിമറിക്കിയിട്ടിരിക്കുന്നു.



അവൻ അടുത്തുചെന്നു മാനിന്റെ മുതുകത്തു തട്ടിനോക്കി. ഏങ്ഹേ, യാതൊരനക്കവുമില്ല "എന്റെ പൊട്ട ഭാഗ്യം. ഇവൻ രാവിലെതന്നെ പെട്ടിരിക്കും. പിടിയും വലിയും കുറേ നടത്തി, കഴുത്തിൽ കുരുക്കു മുറുകി അപ്പോഴേ ചത്തതാണ്. ഇപ്പൊഴേ ചീഞ്ഞു തുടങ്ങി. ഇനി കെട്ടിയെടുത്തു വീട്ടിൽ ചെല്ലുമ്പോളേക്ക് ഇതു തിന്നാനേ കൊള്ളുകയില്ല. അതുകൊണ്ട് ഇവിടെ വച്ചുതന്നെ കുറെ മുറിച്ചു ശാപ്പിടാം. ബാക്കി വീട്ടിൽ കൊണ്ടുപോവുകയും ചെയ്യാം." ഇങ്ങനെ വിചാരിച്ച് അവൻ കുരുക്കഴിച്ച്, മൃഗത്തെ അവിടെ ഇട്ടിട്ട് തീയുണ്ടാക്കാൻ ഇലയും ചുള്ളിയും കൊണ്ടുവരാൻ പോയി. വനവാസി ഒട്ടുദൂരെയായ ഉടനെ രോഹന്തൻ ചാടിയെഴുന്നേറ്റ്, ഉടലൊന്നു കുടഞ്ഞ്, കഴുത്തു നീട്ടി, അമ്പുവിട്ടമാതിരി തിരിഞ്ഞോടിപ്പോവുകയും ചെയ്തു.

രോഹന്തൻ വളരാൻ തുടങ്ങിയതോടെ അത്തരം സംഭവങ്ങൾ രസകരമായി തോന്നിയെങ്കിലും ജീവിതത്തിലെ ആപത്തുകളെപ്പറ്റിയും അവനു ബോദ്ധ്യമായി. അവയെ ഒറ്റയ്ക്കുനിന്ന് എതിരിടുക പ്രയാസമാകയാൽ, ആപത്തിൽ പരസ്പരം സഹായിക്കുന്ന സ്നേഹിതന്മാർ വേണമെന്ന് അവനുതോന്നിത്തുടങ്ങി.

രോഹന്തന്റെ പുൽത്തകിടിക്കടുത്തുള്ള കാട്ടിലെ ഒരു വലിയ മരത്തിൽ കൂടുകെട്ടി ഒരു മരംകൊത്തി പാർത്തിരുന്നു. അതിനടുത്തുള്ള കൊച്ചുകുളത്തിൽ ഒരു ആമയും ഉണ്ടായിരുന്നു. ഇവിടെനിന്നു കുറച്ചകലെയുള്ള ഒരു വലിയ തടാകത്തിലാണ് മാൻകൂട്ടം വൈകുന്നേരം വെള്ളം കുടിക്കാൻ എത്തിയിരുന്നത്. എന്നാൽ ആമയോടു സൊള്ളാ



നുള്ള സൗകര്യം കരുതി കാട്ടിലെ കൊച്ചുകുളമാണ് രോഹന്തൻ ഇഷ്ട പ്പെട്ടത്. മരംകൊത്തിയും അപ്പോൾ പറന്നുതാഴെവരും. അങ്ങനെ അവർ മൂവരും വലിയ ചങ്ങാതികളായി.

ഒരുദിവസം ആവഴി കടന്നുപോയ ഒരു വേടൻ, രോഹന്തന്റെ കാല്പാടുകൾ കുളത്തിലേയ്ക്ക് ഇറങ്ങിപ്പോയിരിക്കുന്നതു കണ്ടു. കുറെ നാൾ മുമ്പുവരെ ആ കുളത്തിൽ കാട്ടുമൃഗങ്ങളൊന്നും വെള്ളം കുടി ക്കാൻ വന്നിരുന്നില്ല എന്ന് അവനു നിശ്ചയമുണ്ട്. ഇപ്പോൾ പതിവായി ഒരു മാൻ അവിടെ വരുന്നുണ്ടെന്നു ബോദ്ധ്യമായതോടെ, അതിനെ പിടി ക്കാൻ തോൽവാറിട്ട ഒരു കെണി അവൻ ഒരുക്കിവച്ചിട്ടുപോയി. ആമ അപ്പോൾ കുളത്തിന്റെ കീഴ്ത്തടത്തിൽ കിടന്ന് ഉറങ്ങുകയായിരുന്നതു കൊണ്ട്, വേടൻ കെണിവയ്ക്കുന്നതു കണ്ടില്ല.

വൈകുന്നേരം രോഹന്തൻ കുളത്തിലെത്തിയപ്പോൾ ആ കുരു ക്കിൽ പെട്ടുപോയി. അവന്റെ നിലവിളികേട്ട് കൂട്ടുകാർ ഓടിയെത്തി. ആമ കരയിലേയ്ക്ക് ഇഴഞ്ഞുകയറി. മരംകൊത്തി പറന്നുവന്ന് ഒരു കല്ലിന്മേൽ ഇരുന്നു. മരംകൊത്തി ആമയോടു പറഞ്ഞു. "ചങ്ങാതി; നിനക്ക് ഉറച്ച പല്ലുണ്ടല്ലോ; ഈ കുരുക്ക് കടിച്ചു മുറിക്കണം. തോൽപ്പ ട്ടയ്ക്കു നല്ല ബലമുണ്ടെന്നു തോന്നുന്നു. അതുകൊണ്ട് ചിലപ്പോൾ





ഒരുദിവസം മുഴുവൻ ജോലി ചെയ്യേണ്ടിവരും. അപ്പോഴേയ്ക്കു ഞാൻ പോയി വേടൻ ഇങ്ങോട്ടു വരാതിരിക്കാനുള്ള വഴി നോക്കാം."

മരംകൊത്തി പറന്ന് ദൂരെ കാട്ടരികിലുള്ള വേടക്കുടിലിന്റെ അടുത്തു കാവലിരിപ്പായി. കുടിലിന്റെ മുമ്പിലുള്ള മരത്തിന്മേൽ അവൻ രാത്രി മുഴുവൻ കാത്തിരുന്നു. നേരംവെളുത്തപ്പോൾ കൈയിൽ കത്തിയുമായി വേടൻ പുറത്തുവന്നു. അവനെ കണ്ടഉടനെ, മരംകൊത്തി ദേഷ്യത്തിൽ ചിലച്ചുകൊണ്ട് അവന്റെ മുഖത്ത് ശക്തിയായി ചിറകിട്ടടിക്കുകയും, ദേഹത്ത് കാഷ്ഠമിടുകയും ചെയ്തു. അന്ധവിശ്വാസിയായ വേടൻ ശകുനഫലത്തിൽ വിശ്വസിച്ചിരുന്നു. കാലത്ത് ജോലിക്കു പുറപ്പെടുമ്പോൾ പക്ഷിക്കാഷ്ഠം ദേഹത്തുവീഴുന്നത് ആപത്തിന്റെ മുന്നോടിയാണെന്ന് അവനു തോന്നി. അതുകൊണ്ട് രാവിലെ പുറത്തേയ്ക്കു പോകേണ്ട എന്ന് അവൻ നിശ്ചയിച്ചു.

ഉച്ചതിരിഞ്ഞ് അവൻ വീണ്ടും യാത്രയ്ക്കൊരുങ്ങി. പക്ഷി പോയോ എന്നറിയാൻ ജനലിൽകൂടി ഒളിഞ്ഞുനോക്കി. അവിടെത്തന്നെ ഉണ്ടായിരുന്ന മരംകൊത്തി അവന്റെ ഒളിഞ്ഞുനോട്ടം കണ്ടു. പുറവാതിലിൽകൂടി പോയാൽ പക്ഷിയുടെ ശല്യം ഉണ്ടാവുകയില്ലെന്നു വേടൻ കരുതി. എന്നാൽ അവന്റെ സൂത്രം മനസ്സിലാക്കിയ മരംകൊത്തി അവിടെയും അവനെ ഉപദ്രവിക്കാൻ തയ്യാറായിരുന്നു. വേടൻ ഇറങ്ങിയ ഉടനെ പക്ഷി പറന്നുചെന്ന് ചിറകിട്ട് മുഖത്തടിക്കുകയും, ചുണ്ടുകൊണ്ടു കൊത്തുകയും, ദേഹത്തു കാഷ്ഠിക്കുകയും ചെയ്തു. ഇത്തവണ വേടനു കലശലായ ദേഷ്യംവന്നു. അവൻ പക്ഷിയെ അടിക്കുകയും അതിനെ ഞെക്കിക്കൊല്ലാൻവേണ്ടി പിടിക്കാൻ നോക്കുകയുംചെയ്തു. വേടനോടു പൊരുതുന്നത് ആപത്താണെന്നു മരംകൊത്തിക്കു മനസ്സിലായി. അതുകൊണ്ട് അതു വേഗം പറന്നുചെന്ന് ഒരു മരത്തിൽ ഇരുന്ന് വേടൻ ഇനി എന്തുചെയ്യുന്നുവെന്നു ശ്രദ്ധിച്ചു. അത്യന്തം ക്ഷോഭിച്ച വേടൻ, ശകുനം നല്ലതോ ചീത്തയോ എന്തുമാ

കട്ടെ, കാട്ടിലെ കുളത്തിലേയ്ക്കു പുറപ്പെടാൻതന്നെ നിശ്ചയിച്ചു. അവൻ കോപിച്ചു നടക്കുന്നതുകണ്ട്, ഇനി തങ്ങിനിൽക്കുന്നതുകൊണ്ടു ഗുണമില്ലെന്നു കരുതിയ മരംകൊത്തി, ചങ്ങാതികൾക്കു മുന്നറിയിപ്പു നൽകാൻ വേഗം തിരിച്ചുപറന്നു.

ഒരു കട്ടിയായ കൊരടൊഴിച്ച് ബാക്കിയെല്ലാം ഇതിനകം ആമ മുറിച്ചിരുന്നു. വേദനയാൽ അവന്റെ പല്ലുകൾ താഴെ വീഴുമെന്ന പരുവത്തിലായി. വായ്മുഴുവൻ ചോരയും. മരംകൊത്തി പറന്നെത്തി വേടൻ പുറപ്പെട്ടിട്ടുണ്ട് എന്ന് അറിയിച്ചപ്പോൾ, പല്ലിന്റെ വേദന കൂട്ടാക്കാതെ ആമ കിണഞ്ഞു കടി തുടങ്ങി. കയ്യിൽ കത്തിയുമായി ഓടിവരുന്ന വേടനെ കണ്ടിട്ട് സർവ്വശക്തിയുമുപയോഗിച്ച് രോഹന്തൻ വല പൊട്ടിക്കാനൊരുങ്ങി. വേടൻ കഷ്ടിച്ച് പത്തു ചുവടകലെ എത്തിയപ്പോൾ മാൻ വല മുറിച്ച് കാട്ടിനുള്ളിലേക്കോടി. മരംകൊത്തി മരക്കൊമ്പിലേയ്ക്കു പറന്നുപോയി. എന്നാൽ രാപകൽ പാടുപെട്ടു പണിയെടുത്ത ആമയാകട്ടെ, ക്ഷീണത്താൽ ബോധംകെട്ട് അവിടെത്തന്നെ കിടന്നുപോയി.

ദേഷ്യം മൂത്തിരുന്ന വേടൻ ആമയെ എടുത്തു സഞ്ചിയിലിട്ട്, സഞ്ചി മരത്തിന്റെ താണകൊമ്പിൽ തൂക്കി. ഓട്ടത്തിനിടയ്ക്കു തിരിഞ്ഞുനോക്കിയപ്പോൾ, ഇതു കാണാനിടയായ മാൻ പെട്ടെന്നു നിന്നതുമൂലം അവിടെ മുടന്തിവീണു എന്നുതന്നെ പറയാം. തന്നെ രക്ഷിക്കാൻ കഠിനമായി പരിശ്രമിച്ച സ്നേഹിതനെ അങ്ങനെ വിട്ടിട്ടുപോകുന്നതെങ്ങനെ? ഉടനെ അവന് ഒരു ഉപായം തോന്നി. അവൻ മുടന്തി



വീണതായി നടിക്കുകയും, വീണ്ടും എഴുന്നേറ്റുനടന്ന്, വേദനകൊണ്ടെന്നവണ്ണം വീണ്ടുംവീണ്ടും മുടന്തിവീഴുകയും ചെയ്തു. വേടൻ അതുകണ്ടു. മാനിന് ഓടാൻപറ്റാത്തവിധം ക്ഷീണമുണ്ടെന്ന് അവനു ബോദ്ധ്യമായി. അവൻ കത്തിയും പിടിച്ച് മാനിനെ പിന്തുടർന്നു. ഇടയ്ക്കിടയ്ക്ക് മുടന്തിവീഴുന്നതായി രോഹന്തൻ നടിച്ചിരുന്നെങ്കിലും, വേടൻ അത്ര



അടുക്കാത്ത ദൂരമിട്ട് അവൻ ഓടിയോടി നടുക്കാട്ടിൽ കടന്നു. കുറെ അകലത്തെത്തിക്കഴിഞ്ഞു എന്നു ബോദ്ധ്യമായപ്പോൾ വേടന്റെ കണ്ണു വെട്ടിച്ച്, അവൻ വായുവേഗത്തിൽ മറ്റൊരു വഴിയെ തിരിച്ചോടിത്തുടങ്ങി. പഴയ സ്ഥലത്തെത്തി രോഹന്തൻ കൊമ്പുകൊണ്ട് സഞ്ചികുത്തി താഴെ ഇടുകയും അത് കുത്തിത്തുറന്ന് ആമയെ സ്വതന്ത്രനാക്കുകയും ചെയ്തു. ആമ നന്ദി പറഞ്ഞ് തിരിയെ കുളത്തിലേയ്ക്കുതന്നെ മറഞ്ഞു.

അങ്ങനെ വർഷങ്ങൾ കടന്നുപോയി. രോഹന്തൻ ചെറുപ്പം വിട്ട്, കൂട്ടത്തിൽ മുതിർന്നവനായിത്തീർന്നു. കൂട്ടത്തിന്റെ നേതാവായ വയസ്സൻമാൻ മരിച്ചപ്പോൾ മറ്റുമാനുകൾ രോഹന്തനെ തങ്ങളുടെ നേതാവായി സ്വീകരിച്ചു.



മാൻകൂട്ടത്തിന് അത്യാപത്തു വരാൻ പോകുന്നുവെന്ന കാര്യം അവരാരും അറിഞ്ഞിരുന്നില്ല.

അവരുടെ കാട് കാശിരാജ്യത്തിൽ പെട്ടതായിരുന്നു. അവിടത്തെ വൃദ്ധനായ രാജാവ് കാലഗതി പ്രാപിച്ചതോടെ അദ്ദേഹത്തിന്റെ മകൻ രാജാവായി. വേട്ടക്കമ്പക്കാരനായിരുന്നു യുവരാജാവ്. ഇതുമൂലം പരിഭ്രമിച്ചതു മൃഗങ്ങൾ മാത്രമല്ല. അദ്ദേഹത്തിന്റെ പ്രജകളും വലിയ കഷ്ടത്തിലായി. നഗരവാസികളെന്നോ ഗ്രാമവാസികളെന്നോ ഭേദമില്ലാതെ എല്ലാവരും അദ്ദേഹത്തിന്റെ കൂടെ ചെല്ലണമെന്നും, വേട്ടസ്ഥലം വളയണമെന്നും ആജ്ഞയുണ്ടായി. പറ കൊട്ടി മൃഗങ്ങളെ പുറത്തു ചാടിക്കുമ്പോൾ അവയെ അമ്പെയ്തു വീഴ്ത്തുകയായിരുന്നു അദ്ദേഹത്തിന്റെ പതിവ്. യുവരാജാവ് മിക്കദിവസവും വേട്ടയ്ക്കു പോയിരുന്നതുകൊണ്ട് ജനങ്ങൾക്കു തങ്ങളുടെ ജോലികൾ ചെയ്യാനും ആഹാരത്തിനു വഴി തേടാനും പ്രയാസമായി.

ഇതിനൊരു പോംവഴി കാണാൻ പൗരന്മാരിൽ മൂപ്പന്മാർ ചേർന്നു ഒരു പൊതുയോഗം വിളിച്ചുകൂട്ടി. വിശാലമായ ഒരു മൈതാനത്തിന്റെ നടുക്കാണ് രാജകൊട്ടാരം നിന്നിരുന്നത്. ഒരു വയസ്സൻ ഇങ്ങനെ പറഞ്ഞു: "ഈ വലിയ മൈതാനത്തിനു ചുറ്റും നമുക്കു വേലികെട്ടാം. എന്നിട്ട് ഇളം പുല്ലു വളർത്തി ഏതാനും കുളവും കുഴിക്കാമെങ്കിൽ മാൻകൂട്ടത്തിന് ആവശ്യമുള്ള പുല്ലും വെള്ളവുമായി. പിന്നെ നമുക്കു പോയി മാൻകൂട്ടത്തെ വളഞ്ഞോടിച്ച് ഇവിടെക്കൊണ്ടു ചാടിക്കാം അങ്ങനെയായാൽ പൊന്നുതമ്പുരാനു വേട്ടയ്ക്കായി ദൂരെയെങ്ങും എഴുന്നള്ളേണ്ട. നമുക്കും സുഖമായി."

ഈ ബുദ്ധി എല്ലാപേർക്കും ഇഷ്ടമായി. അവരെല്ലാവരും കൂടി രാജാവിന്റെ അടുക്കൽ ചെന്നു പറഞ്ഞപ്പോൾ അദ്ദേഹവും സമ്മതം മൂളി. തങ്ങളുടെ ഗ്രഹപ്പിഴ വേഗം മാറിക്കിട്ടുമെന്ന ആശ്വാസത്തോടെ ജനങ്ങൾ പുല്ലു വളർത്താനും കുളം കുഴിക്കാനും തുടങ്ങി. വേഗത്തിൽ അവിടം ഒരു സുന്ദരമായ തകിടി പ്രദേശമായി മാറി. ചുറ്റിലും വേലി ഉറപ്പിച്ചുകഴിഞ്ഞപ്പോൾ പട്ടണവാസികളെല്ലാം ചേർന്ന് കാട്ടിലേക്കു പുറപ്പെട്ടു. മരങ്ങളിൽ വടികൊണ്ടടിച്ചും കൂക്കിവിളിച്ചും കാട്ടിലെ മാനുകളെയെല്ലാം അവർ പുറത്തു ചാടിച്ചു. പിന്നെ പറ കൊട്ടിയും ഒച്ചവെച്ചും അവയെ പേടിപ്പിച്ച് പുതിയ തകിടിപ്രദേശത്തിൽ അടിച്ചുകയറ്റുകയും ചെയ്തു. എല്ലാ മൃഗങ്ങളും വേലിയ്ക്കുള്ളിലായപ്പോൾ അവർ വാതിലടച്ചു. പിന്നീട് രാജസന്നിധിയിലെത്തി, തിരുമേനിയുടെ ഹിതം പോലെ ദിവസവും നായാട്ടു നടത്താമെന്നും, അതിന് തങ്ങളാരും വേല വിട്ടു കൂടെ ചെല്ലേണ്ടതില്ലെന്നും അവർ ഉണർത്തിച്ചു.



വെവ്വേറെയായ രണ്ടു കരിമാൻകൂട്ടങ്ങളെയാണ് അകപ്പെടുത്തിയിരുന്നത്. ഒന്നിന്റെ നേതാവ് രോഹന്തനും, മറ്റേതിന്റേത് ഹിരണനുമായിരുന്നു. രോഹന്തനപ്പോലെ ഹിരണനും വീരനായിരുന്നു. എന്നാൽ രോഹന്തനിൽനിന്നും ഭിന്നമായി അവൻ കൂട്ടരെ ഭരിച്ചിത്, സ്നേഹത്തേക്കാളുമധികം അച്ചടക്കംകൊണ്ടായിരുന്നു. രാജാവ് മാൻകൂട്ടത്തെ പരിശോധിച്ചപ്പോൾ അവയുടെ നേതാക്കന്മാരെയും ശ്രദ്ധിച്ചു. താൻ കണ്ടിട്ടുള്ളവയിൽവച്ച് ഏറ്റവും മികച്ച മാനുകളാണ് അവയെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി. അവരെ രണ്ടുപേരെയും ആരും ഉപദ്രവിച്ചു പോകരുതെന്ന് അദ്ദേഹം ഉത്തരവിടുകയും ചെയ്തു.

മിക്ക ദിവസവും യുവരാജാവ് വേട്ടയാടാൻ പോയി. വില്ലാളിയെന്ന നിലയിൽ സ്വന്തം മിടുക്കിനെപ്പറ്റി അദ്ദേഹത്തിനു വലിയ മതിപ്പായിരുന്നു. മൃഗങ്ങൾക്കു കുറെ ദൂരം ഓടിപ്പോകാനുള്ള അവസരം നൽകിയിട്ടു മാത്രമേ അവയെ അദ്ദേഹം എയ്തുവീഴ്ത്തിയിരുന്നുള്ളൂ. ഒരു മാനിനെ കിട്ടിക്കഴിഞ്ഞാൽ പിന്നെ അന്നു വേട്ടയില്ല എന്നൊരു ചിട്ടയും അദ്ദേഹം പുലർത്തി. ഈ വില്ലാളി തകിടിയിൽ കടന്നാലുടനെ മാനുകളൊക്കെ പരിഭ്രമിച്ചു ഓട്ടം തുടങ്ങും. അതുകൊണ്ട് ഒരു മാനിനെ എയ്തു വീഴ്ത്തി രാജാവ് വേട്ട അവസാനിപ്പിക്കുന്നതിനുമുമ്പ് പല മാനുകൾക്കും കടുത്ത മുറിവേറ്റു വന്നു.



ഈ ഏർപ്പാട് അനാവശ്യമായ കഷ്ടപ്പാടുവരുത്തുന്നതുകൊണ്ട് ഒരിക്കൽ രോഹന്തൻ ഹിരണനോടു പറഞ്ഞു: "ചങ്ങാതി! നമ്മളൊരു ഭാഗ്യം പിഴച്ചകൂട്ടരാണ്. നമ്മളിലൊരാൾ ദിവസംപ്രതി ചാകുമെന്നു തീർച്ച. ജനിച്ചവരെല്ലാം ഒരിക്കൽ ചത്തേ പറ്റൂ. കാട്ടിൽ കഴിഞ്ഞിരുന്ന കാലത്തുതന്നെ വേടന്മാർ, വനവാസികൾ, കൃഷിക്കാർ, ദുഷ്ടമൃഗങ്ങൾ

എന്നിവരുടെ പിടിയിൽനിന്നു നമുക്ക് എപ്പോഴും രക്ഷപ്പെടാൻ കഴിഞ്ഞിട്ടില്ല. എന്നാൽ നമ്മളിലൊരുവൻ ചാകണമെന്നു തീർച്ചയുള്ളപ്പോൾ, മറ്റു പലരും അനാവശ്യമായി മുറിവേറ്റു വേദന അനുഭവിക്കുന്നതു ധർമ്മസങ്കടമാണ്."

"ഇതു കഷ്ടം തന്നെ." ഹിരണനും സമ്മതിച്ചു. "പക്ഷേ, നമ്മൾ എന്തു ചെയ്യാനാണ്?"

"അങ്ങനെയല്ല. വഴിയുണ്ട്. ഓരോ ദിവസവും നമുക്കു നറുക്കിടാം. കുറി വീഴുന്ന മാൻ രാജാവിന്റെ വേട്ടയ്ക്കു ഇരയാകണം. എന്റെ കൂട്ടത്തിലുള്ളവർക്കും തന്റെ കൂട്ടത്തിലുള്ളവർക്കും ഓരോ ദിവസം ഇടവിട്ടിടവിട്ടുവേണം കുറിയിടാൻ. ഇങ്ങനെയായാൽ മറ്റു മാനുകൾക്ക് പരിക്കേൽക്കാതെ കഴിക്കാം." രോഹന്തന്റെ അഭിപ്രായത്തോട് ഹിരണൻ യോജിച്ചു.

രാജാവിന് വേട്ടയിൽ കടുത്ത ഭ്രമമായിരുന്നെങ്കിലും, ദിവസവും ഒരു മാനിനെ മാത്രമേ അദ്ദേഹത്തിന് ആവശ്യമായിരുന്നുള്ളൂ. മറ്റു പല മൃഗങ്ങളും അനാവശ്യമായി മുറിപ്പെടുന്നതിൻ അദ്ദേഹവും വ്യസനിച്ചു. അതിനാൽ ഈ നിർദ്ദേശം അദ്ദേഹത്തിനും ഇഷ്ടമായി. പക്ഷേ, താൻ വെറുമൊരു കശാപ്പുകാരനാണെന്ന ഭാവത്തിൽ എന്നും ഒരു മൃഗം തന്റെ മുമ്പിൽ വരുന്ന കാര്യം അദ്ദേഹത്തിന് ഇഷ്ടമായില്ല. തകിടിയ്ക്കു ചുറ്റും ഓടാനുള്ള വഴി ഇട്ടിട്ട് പുറത്തു മറ്റൊരു വേലികൂടി അദ്ദേഹം കെട്ടിച്ചു. ഓട്ടം തുടങ്ങാനുള്ള സ്ഥലം അടയാളപ്പെടുത്തിയിട്ട് ഉൾവേലിക്കൽ ഒരു വാതിലും വച്ചു. കുറി വീണ മാൻ ഈ വാതിലിൽക്കൂടി ഇടവഴിയിൽ വരണം. തുടക്കസ്ഥാനത്ത് രാജാവ് കുതിരപ്പുറത്തു കയറി



തയ്യാറായിരിക്കും. മാൻ ഓടിത്തുടങ്ങുമ്പോൾ രാജാവ് പിന്തുടർന്ന് അതിനെ എയ്തുവീഴ്ത്താൻ ശ്രമിക്കും.

രാജാവ് മറ്റൊരു കാര്യവും സമ്മതിച്ചു. അമ്പു കൊള്ളാതെ മൃഗം ഒരു പൂർണ്ണവളയം ഓടി തുടക്കസ്ഥാനത്ത് എത്തുമെങ്കിൽ അതിനെ കൊല്ലാതെ വിട്ടേക്കാം. പിന്നീടൊരിക്കൽ കുറി വീഴുമ്പോൾ മാത്രമേ അതിനെ വീണ്ടും വേട്ടയാടുകയുള്ളൂ. എന്നാൽ രാജാവിന്റെ ഉന്നം പിഴയ്ക്കാറില്ല. അതുകൊണ്ട് മാനുകളൊന്നും രക്ഷപ്പെട്ടിരുന്നില്ല. കുറിവീണ മൃഗങ്ങൾക്ക് അടുത്ത പുലരി കാണാൻ യോഗമില്ലെന്നു നിശ്ചയവുമായി. ഇതു വലിയ കഷ്ടംതന്നെയായിരുന്നു. എന്നാൽ രാജാവിനെ കണ്ട് മാനുകളെല്ലാം പകച്ചോടുകയും ഒരു മാനിനെ കൊല്ലുന്നതിനിടയ്ക്കു അഞ്ചാറെണ്ണമെങ്കിലും വല്ലാതെ മുറിപ്പെടുകയും ചെയ്തിരുന്ന പഴയ നിലയേക്കാൾ ഇത് എത്രയോ ഭേദമായിരുന്നു.

ഒരു ദിവസം കുറി വീണത് പ്രസവമടുത്ത ഒരു പേടമാനിനായിരുന്നു. അവൾ വിചാരിച്ചു: "ഇന്നു ഞാൻ കൊല്ലപ്പെട്ടാൽ എന്റെ കുഞ്ഞ് ഒരിക്കലും പിറക്കുകയില്ല. എന്നൊടൊപ്പം അതും ചത്തു പോകും. എന്റെ കുട്ടി ജനിക്കുന്നതുവരെ കുറച്ചു ദിവസത്തെ ഇളവു കിട്ടിയാൽ പിന്നെ എനിക്കു മനസ്സമാധാനത്തോടെ മരിക്കാം." ഹിരണന്റെ സംഘത്തിൽ പെട്ടതായിരുന്നു ആ പെൺമാൻ. ഏതാനും ദിവസത്തേക്കു തന്റെ കുറി മാറ്റി വയ്ക്കണമെന്ന് അവൾ ഹിരണനോടു അപേക്ഷിച്ചു. ഹിരണൻ പറഞ്ഞു: "ഇതു മഹാ കഷ്ടമാണ്. നിന്റെ കുറി മറ്റൊരാൾക്കു മാറ്റിവയ്ക്കാൻ പറ്റുകയില്ല. എല്ലാവരും ജീവിതത്തെ സ്നേഹിക്കുന്നു.

കഴിയുന്നിടത്തോളം കൂടുതൽ കാലം ജീവിക്കാനും ആഗ്രഹിക്കുന്നു. നിനക്കു പകരം മറ്റൊരു മാൻ പോകണമെന്നു പറയുന്നതു തികച്ചും അന്യായമായിരിക്കും."

പാവപ്പെട്ട മാൻപേടയ്ക്ക് നേതാവിന്റെ ന്യായം മനസ്സിലായി. ആശയ്ക്കു വകയില്ലെങ്കിലും ഒരു അവസാന ശ്രമം കൂടി നടത്തി നോക്കണം. മറ്റേ സംഘത്തിന്റെ നേതാവായ രോഹന്തന്റെ ഉപദേശം കൂടി ആരായാൻ അവൾ അങ്ങോട്ടുപോയി. രോഹന്തൻ എല്ലാം ശ്രദ്ധിച്ചുകേട്ടു. ഹിരണൻ പറഞ്ഞതു ശരിതന്നെ. അവൾക്കുപകരം മറ്റൊരു മാൻ പോകണമെന്നു പറഞ്ഞാൽ അതു അന്യായമായിരിക്കും.



എങ്കിലും രോഹന്തൻ പറഞ്ഞു: "കുട്ടി പിറക്കുന്നതുവരെ നീ പോകേണ്ട".

"അതെങ്ങനെ സാധിക്കും?" മാൻപേട ചോദിച്ചു.

"അതു ഞാൻ നോക്കിക്കൊള്ളാം. നീ വിഷമിക്കേണ്ട."

അന്നത്തെ വേട്ടയ്ക്കു ചെന്നപ്പോൾ രാജാവ് അത്ഭുതപ്പെട്ടുപോയി. രോഹന്തൻ തന്നെ വേട്ടമൃഗമായി നിൽക്കുന്നു.

രാജാവു പറഞ്ഞു: "എന്റെ ചങ്ങാതി, നിന്നെയോ ഹിരണനെയോ ആരും ഉപദ്രവിച്ചു പോകരുതെന്നല്ലേ നമ്മുടെ കല്പന? കുറിയിൽ നിന്റെ പേർ ചേർക്കരുതായിരുന്നു. നമ്മുടെ കല്പന നാം ലംഘിക്കുകയില്ല നീ പോയി മറ്റൊരു മാനിനെ അയക്കൂ."



മാൻപേടയുടെ കഥ രോഹന്തൻ രാജാവിനോടു പറഞ്ഞു. "അവൾക്കു പകരം മറ്റൊരു മാൻ വരണമെന്ന് ഹിരണനോ ഞാനോ പറഞ്ഞാൽ അതു തികച്ചും അന്യായമായിരിക്കും. അതു ഞാൻ ഒരിക്കലും ചെയ്യുകയില്ല. പകരം എന്നെ വേട്ടയാടിയാലും."

രാജാവിന്റെ മനസ്സ് ആർദ്രമായി. കുറച്ചുനേരത്തേക്ക് ഒന്നും പറയാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. പിന്നീട് അദ്ദേഹം പറഞ്ഞു: "ഇന്നു വേട്ടയില്ല. നമുക്കു നിന്നോടു ചിലതു സംസാരിക്കണമെന്നുണ്ട്. വൈകുന്നേരം നമ്മെ വന്നു കാണൂ."

രോഹന്തൻ വൈകിട്ട് രാജാവിനെ കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു. "നിങ്ങൾ രണ്ടുപേരുടെയും ജീവൻ രക്ഷിക്കാൻ നാം നിശ്ചയിച്ചിരിക്കുന്നു മാൻപേടയ്ക്കോ നിനക്കോ യാതൊരാപത്തും പറ്റുകയില്ല."

"അങ്ങ് എന്തിനാണിങ്ങനെ നിശ്ചയിച്ചത്?" രോഹന്തൻ ചോദിച്ചു.

"എന്ത്; ആ പാവപ്പെട്ട മാൻപേടയെയോ, നല്ലവനായ നിന്നെയോ നാം വധിക്കുന്ന പക്ഷം അതു വലിയ അനീതിയായിരിക്കും."

അപ്പോൾ രോഹന്തൻ പറഞ്ഞു: "തിരുമേനി! കൂട്ടത്തിലുള്ള എല്ലാ മാനുകളും അങ്ങയുടെ കാരുണ്യം അർഹിക്കുന്നവരാണെന്ന് അങ്ങേയ്ക്കു തോന്നുന്നില്ലേ?"

രാജാവു കുറച്ചുനേരം ആലോചിച്ചിട്ട് ഒരു മഹത്തായ തീരുമാനം കൈക്കൊണ്ടു "ഇന്നു മുതൽ നാം മാൻവേട്ട നിർത്തിയിരിക്കുന്നു. ഈ തകിടി മൃഗങ്ങളുടെ രക്ഷാസങ്കേതമായിരിക്കട്ടെ! കാട്ടിലായാലും മൈതാനത്തിലായാലും കൃഷിക്കാരുടെ വിള നശിപ്പിക്കുമ്പോളല്ലാതെ ആരും ഇനി മാൻവേട്ട നടത്തുകയില്ല."

അങ്ങനെയാണ് പഴയ കാലത്ത് ഇന്ത്യയിലൊട്ടാകെ മൃഗങ്ങളുടെ രക്ഷാസങ്കേതങ്ങൾ–അഭയാരണ്യങ്ങൾ–നിർമ്മിക്കപ്പെട്ടത്. എന്നാൽ കാലം കഴിഞ്ഞതോടെ നമ്മുടെ സഹജീവികളായ മൃഗങ്ങളെ സ്നേഹിക്കുക എന്ന പാരമ്പര്യം നമ്മൾ മറന്നിരിക്കുന്നു. ഇന്ത്യയിൽ കറുത്ത കലമാനിനെപ്പോലെ മനുഷ്യന്റെ കടുംകൈയ്ക്കു വിധേയമായ മൃഗങ്ങൾ വേറെ ഏറെയില്ല. നൂറ്റുകണക്കിനാളുകൾ അവയെ വേട്ടയാടി വന്നു. നമ്മുടെ ക്രൂരതയുടെ ഫലം ഇന്നു നമുക്കു ബോദ്ധ്യമായി. തന്മൂലം ഭാരതത്തിലെവിടെയും കറുത്ത കലമാൻ ഒരു സംരക്ഷിത മൃഗമാണെന്നുള്ള അറിയിപ്പുണ്ടായിട്ടുണ്ട്.

# നന്ദ്രിയൻ എന്ന വാനരരാജാവ്

പണ്ടൊരിക്കൽ മദ്ധ്യപ്രദേശത്തിലെ ഒരു വനപ്രദേശത്തു പാർത്തിരുന്ന ഒരു വാനരസംഘത്തിൽ ഒരു ഉണ്ണിക്കുരങ്ങു ജനിച്ചു. അച്ഛനമ്മമാർ അവന് നന്ദ്രിയൻ എന്നു പേരിട്ടു.

അന്യരിൽ കനിവുള്ളവനായി അവൻ വളർന്നുവന്നു. അതോടൊപ്പം ആ സാഹസബുദ്ധി കാട്ടിൽ ഒറ്റയ്ക്കു അന്വേഷണയാത്രകളും നടത്തി. പ്രായപൂർത്തിയും പാകതയും പ്രാപിക്കുന്നതുവരെ ആപത്തു വരാതിരിക്കാൻ കൂട്ടരെവിട്ട് അലഞ്ഞുനടക്കരുതെന്ന് അച്ഛനമ്മമാർ അവനെ ഉപദേശിച്ചു. കുറെനാൾ അവരുടെ ഉപദേശമനുസരിച്ച് അവൻ പ്രവർത്തിച്ചു. പിന്നെയും സാഹസശീലംകൊണ്ട് ഇരിക്കപ്പൊറുതിയില്ലാതെ കൂട്ടംവിട്ടു നടന്നുതുടങ്ങി. എങ്കിലും സന്ധ്യയ്ക്കുമുമ്പു മടങ്ങിയെത്തുക അവന്റെ പതിവായിരുന്നു.



അങ്ങനെയൊരവസരത്തിൽ മരങ്ങൾതോറും ചാടിച്ചാടി, വാനര ക്കൂട്ടം പാർക്കുന്ന നടുക്കാട്ടിൽനിന്നു വളരെ ദൂരെയായി കാടിന്റെ അറ്റത്തു നന്ദ്രിയൻ ചെന്നുചേർന്നു. കാടിനെ ചുറ്റി ഒരു പുഴ ഒഴുകു ന്നുണ്ടായിരുന്നു. പുഴയുടെ നടുക്ക് ഒരു ദ്വീപ്. അവിടെ ധാരാളം മാവു കൾ, നിറയെ മാമ്പഴവുമായി, നിൽക്കുന്നത് നന്ദ്രിയനെ അത്ഭുതപ്പെ ടുത്തി.



എങ്ങനെയും ദ്വീപിൽ എത്തണമെന്ന് അവൻ ആശിച്ചു. എന്നാൽ പുഴയ്ക്കു വലിയ വീതി. ഉണക്കുകാലത്തുതന്നെ അവനെപ്പോലെയുള്ള ഒരു കരുത്തൻചെറുപ്പക്കാരൻകുരങ്ങിന് രണ്ടു ചാട്ടം ചാടിയേ അക്കര പറ്റാനൊക്കൂ. അടുത്തിടയ്ക്കുപെയ്ത മഴകൊണ്ട് ആറ്റിൽ വെള്ളം പൊങ്ങിയിരിക്കുകയുമാണ്. ആറ്റിനു താഴ്ചയുണ്ടെന്നും ഒഴുക്കിനു ശക്തിയുണ്ടെന്നും അവനു തോന്നി.

നിരാശപ്പെട്ടു കൂട്ടത്തിലേക്കു തിരിച്ചുപോകാനൊരുങ്ങുമ്പോൾ വെള്ളപ്പരപ്പിൽ കരയ്ക്കും ദ്വീപിനും ഇടയ്ക്കായി നടുഭാഗത്ത് കറുത്ത എന്തോ ഒന്ന് അവനു കാണാൻ കഴിഞ്ഞു. സൂക്ഷിച്ചു നോക്കിയപ്പോൾ ഒരു വലിയ പാറയുടെ മുകൾഭാഗമാണ് അതെന്നു മനസ്സിലായി. അതിനു



ചുറ്റും വെള്ളം കറങ്ങിക്കറങ്ങി ഒടുവിൽ പാൽപ്പതപോലെ പൊട്ടിച്ചിതറിയിരുന്നു. മുകൾപ്പരപ്പിൽ പാറ അധികം പൊന്തിനിൽക്കുന്നില്ലെങ്കിലും ഒരു ചാട്ടംകൊണ്ട് അവിടെയെത്താമെന്നും, മറ്റൊരു ചാട്ടംകൊണ്ട് ദ്വീപിൽ എത്താമെന്നും അവനുതോന്നി. അപകടം വകവയ്ക്കാതെ ചോരത്തിളപ്പുള്ള നന്ദ്രിയൻ രണ്ടു ചാട്ടംകൊണ്ട് ദ്വീപിൽ എത്തിച്ചേർന്നു.

ആ ദ്വീപിൽ ധാരാളമായിക്കണ്ട മാമ്പഴംപോലെ രുചിയും മണവുമുള്ള ഒന്ന് അതിനു മുമ്പൊരിക്കലും അവൻ തിന്നിട്ടില്ല. വീട്ടിൽ പോകാൻ ഒരുങ്ങുമ്പോഴേക്ക് എഴുന്നേറ്റു പൊങ്ങാൻവയ്യാത്ത വിധം വയറുവീർത്തുകഴിഞ്ഞു. ഉടലിന് ഇരട്ടിച്ച ഭാരം തോന്നി. ഒരുമണി

ക്കുർനേരം ചുമ്മാതിരുന്നതിനു ശേഷമാണ് അവനു ചാടാൻ പറ്റിയത്. എന്നിട്ടും പാറയ്ക്കടുത്തു വെള്ളത്തിലായിരുന്നു വീഴ്ച. ഒഴുക്കെടുത്തു കൊണ്ടുപോകുംമുമ്പ് നീന്തിത്തുടിച്ചു പാറയുടെ കോണിൽ അവനു പിടികിട്ടി. പാറപ്പുറത്തു അള്ളിപ്പിടിച്ചു കയറി കുറച്ചുനേരം ആശ്വസിച്ചു. വെള്ളത്തിനു നല്ല തണുപ്പ്! ഉടലാകെ നനഞ്ഞുപോയി. "ഇതുപോലെ ആർത്തി ഇനിയൊരിക്കലും ഞാൻ കാട്ടുകയില്ല. വിശപ്പടങ്ങാനുള്ളതേ ഇനിമേൽ തിന്നുകയുള്ളൂ." എന്നു നന്ദ്രിയൻ നിശ്ചയിച്ചു. ശ്വാസം ശരിയ്ക്കു വീഴുകയും, അന്തിവെയിലിൽ ഉടലുണങ്ങു

കയും ചെയ്തപ്പോൾ അവൻ കരയ്ക്കു ചാടി വാനരക്കൂട്ടത്തിലേക്കു പോയി.

ഭൂമിയിൽവച്ച് ഏറ്റവും മധുരമായ മാമ്പഴം നിറഞ്ഞ ആ ദ്വീപിനെപ്പറ്റി അച്ഛനമ്മമാരോടും മറ്റു കുരങ്ങുകളോടും അവൻ ആവേശത്തോടെ സംസാരിച്ചു. ചെറുപ്പക്കാരുടെ വാക്ക് പാതിയും പകൽക്കിനാവായിരിക്കുമെന്നു കരുതി മുതിർന്നവർ അത് അത്ര കാര്യമാക്കിയില്ല. കൂട്ടക്കാർ വിചാരിച്ചു, ഒന്നുകിൽ നന്ദിയൻ പൊങ്ങച്ചം പറയുകയാണ്, അല്ലെങ്കിൽ തങ്ങളെ കാലുവാരാൻ നോക്കുകയാണ്. സകലരും ദ്വീപിലേക്കു



ചെല്ലാൻ നന്ദ്രിയൻ ക്ഷണിച്ചപ്പോൾ അവർ പറഞ്ഞു: "വേണ്ടേ, വേണ്ട. എല്ലാം നീ തന്നെ തിന്നോണ്ടാൽ മതി."

തുടർന്നുള്ള ദിവസങ്ങളിൽ നന്ദ്രിയനും അതുതന്നെ ചെയ്തു. മഴക്കാലത്തിന്റെ ആരംഭത്തിലായിരുന്നു അവൻ ദ്വീപു കണ്ടുപിടിച്ചത്. മഴ വർദ്ധിച്ചതോടെ പുഴയിലെ വെള്ളം പെരുകിപ്പെരുകി പാറയുടെ മുകൾഭാഗം കൂടുതൽ കൂടുതൽ താണുപോകുന്നതായി അവനു ബോദ്ധ്യമായി. പാറയുടെ നില സൂക്ഷിച്ചുകൊണ്ടിരിക്കണമെന്ന് അവൻ നിശ്ചയിച്ചു. അതു തീരെ കാണാതാകുന്ന ദിവസം താനും ദ്വീപുമാ

യുള്ള ബന്ധം അവസാനിക്കും. പിന്നെ പല ആഴ്ചകൾ കഴിഞ്ഞാലേ വെള്ളം താണ് പാറ പൊന്തുകയുള്ളൂ.

പുഴയുടെ മേലത്തെ വളവിൽ ഒരു തടിയൻ ചീങ്കണ്ണി പാർത്തിരുന്നു. ദിവസവും രാവിലെ നന്ദ്രിയൻ ആറുചാടി ദ്വീപിലേക്കു പോകുന്നതും, വൈകുന്നേരം തിരിയെ പോകുന്നതും അവിടെ കിടന്നുകൊണ്ട് അതു കാണാറുണ്ടായിരുന്നു. ദുരാശ മൂത്ത ചീങ്കണ്ണിയ്ക്കു കുരങ്ങന്റെ ഇറച്ചി വളരെ പഥ്യമായിരുന്നതിനാൽ നന്ദ്രിയനെ എങ്ങനെയും തിന്ന

ണമെന്ന് അതു നിശ്ചയിച്ചു. തന്നെ കണ്ടാൽപിന്നെ കുരങ്ങൻ പേടിച്ചു ദ്വീപിലേക്കു വരികയില്ലെന്നു കരുതി ചീങ്കണ്ണി ഒളിച്ചുകിടന്നു.

പുഴയിലെ വെള്ളം വീണ്ടും ഉയരാൻ തുടങ്ങി. ഒരു ദിവസം നന്ദ്രിയൻ കരയ്ക്കെത്തിയപ്പോൾ, ചുറ്റിപ്പതഞ്ഞൊഴുകുന്ന വെള്ളത്തിൽ പാറയുടെ ചെറിയ ഭാഗം മാത്രമേ കണ്ടുള്ളൂ. ചാടി അപകടത്തിലാകണോ എന്നായി അവന്റെ ആലോചന. എന്നാൽ മുമ്പു പല തവണ ചാടിയിട്ടുള്ളതുകൊണ്ട് ഇപ്പോഴും ശരിക്കു ചാടി ആ ചെറിയ ഭാഗത്തു വീഴാമെന്നും, മറ്റൊരു ചാട്ടംകൊണ്ട് ദ്വീപിലെത്താമെന്നും അവനു തോന്നി. ഇന്നു കൂടിയേ മാമ്പഴം തീറ്റി സാധിക്കൂ. നാളെ മുതൽ മഴക്കാലം കഴിഞ്ഞ് പാറ തെളിയുന്നതുവരെ പോക്കു മുടങ്ങിയതുതന്നെ.

ചില ദിവസങ്ങളോ ആഴ്ചകളോ കൂടി ദ്വീപിൽ എത്താനാവുകയില്ലെന്നു കരുതി, അന്നു കൂടുതൽ സമയം നന്ദ്രിയൻ ദ്വീപിൽ ചെലവഴിച്ചു. നേരം വല്ലാതെ വൈകുന്നതു കണ്ട്, ധിറുതി പിടിച്ച് ദ്വീപിന്റെ കരയിൽ പതിവായി പാറയിലേക്കു ചാടുന്ന സ്ഥലത്ത് അവൻ എത്തി.



സൂര്യൻ മരങ്ങളുടെ പിന്നിൽ മറഞ്ഞിരുന്നതുകൊണ്ട് പുഴയിൽ വെളി ച്ചമുണ്ടായിരുന്നില്ല. മുമ്പ് മടക്കസമയത്ത് പുഴ സൂര്യപ്രഭയിൽ പ്രകാ ശിക്കുകയായിരുന്നു പതിവ്.

**അവൻ ചാടാനോങ്ങിയെങ്കിലും പെട്ടെന്നു നിന്നു. പാറയുടെ കാര്യ ത്തിൽ എന്തോ തകരാറു പിണഞ്ഞിരിക്കുന്നു. അതിന്റെ ചെറിയൊ**



രംശം മാത്രമേ കാലത്ത് തെളിഞ്ഞുകണ്ടിരുന്നുള്ളു. ഇപ്പോൾ, മഴക്കാലം തുടങ്ങുമ്പോൾ ഉണ്ടായിരുന്നത്ര വലിപ്പം അതിന് എങ്ങനെ ഉണ്ടായി?

നന്ദ്രിയൻ ആപത്തു മണത്തറിഞ്ഞു. ദൂരെനിന്നു നോക്കുമ്പോൾ അതു ശരിക്കും പാറയാണെന്നു തോന്നിച്ചിരുന്നെങ്കിലും, അത്ര വേഗം വെള്ളം താഴാൻ ഒരു കാരണവും ഉണ്ടായിരുന്നില്ല. ചാടുന്നിടത്തെ ജല വിതാനം നോക്കി അവനതു മനസ്സിലാക്കി. വെള്ളം ഒട്ടും ഇറങ്ങിയിട്ടി ല്ല. ഏതോ ക്രൂരജലജന്തു തന്നെ ചതിക്കാൻ ഒരുങ്ങുകയാണെന്ന് നന്ദ്രി യന് ഉറപ്പായി. അവൻ ഒരു സൂത്രം പ്രയോഗിച്ചു.



പാറയോടു പറയുന്നവിധം അവൻ വിളിച്ചുകൂവി. “ഹൂ, ഹോയ്! ചങ്ങാതി! ഇതാ ഞാൻ തിരിക്കുന്നു.” എങ്ങ്ഹേ, യാതൊരു മറുപടിയും ഇല്ല. അപ്പോൾ ദീനസ്വരത്തിലായി അവന്റെ വിളി. “ചങ്ങാതിയായ പാറേ, എന്താണ് നീയിന്ന് എന്നോടൊന്നും ഉരിയാടാത്തത്.”

“ശരി”, ചീങ്കണ്ണി ആലോചിച്ചു, “കുരങ്ങനോടു വർത്തമാനം പറയുന്ന പതിവ് പാറയ്ക്കുണ്ട്. ഞാൻ ഉത്തരം പറഞ്ഞില്ലെങ്കിൽ കാര്യം പന്തിയല്ലെന്ന് അവൻ മനസ്സിലാക്കും.” എന്നിട്ട് മുതല വിളിച്ചുപറഞ്ഞു:

"ക്ഷമിക്കണം ചങ്ങാതി, ഞാനൊന്നു മയങ്ങിപ്പോയി, നീ പറഞ്ഞത് ആദ്യം കേട്ടില്ല."

പാറപോലെ തോന്നിയത് ഒരു പൊണ്ണൻ ചീങ്കണ്ണിയാണെന്ന് ഇപ്പോൾ നന്ദ്രിയനു ബോദ്ധ്യമായി. അതിന്റെ നീണ്ട തലയും ഉടലിൽ കുറച്ചു ഭാഗവും പാറപ്പുറത്തും ബാക്കി വെള്ളത്തിലുമാണ്. നന്ദ്രിയൻ വിളിച്ചു പറഞ്ഞു: "നീ എന്റെ ചങ്ങാതി പാറയല്ല. നീയൊരു ചീങ്കണ്ണി യാണ്. നിനക്കെന്തുവേണം?"

തന്റെ കള്ളി പുറത്തായതിൽ ചീങ്കണ്ണിക്കു ദേഷ്യം തോന്നി. കോപ സ്വരത്തിൽ അത് ഉത്തരം പറഞ്ഞു. "എനിക്കു നിന്നെ തിന്നണം."

തിരിച്ചുപോകാൻ വേറെ വഴിയില്ലാത്തതുകൊണ്ട് ചീങ്കണ്ണിയെ കളി പ്പിക്കണമെന്നുതന്നെ നന്ദ്രിയൻ തീരുമാനിച്ചു. അവൻ വിളിച്ചു കൂവി:



"വഴി മുട്ടിയതുകൊണ്ട് ഞാൻ നിനക്ക് ഇരയാകാൻ പോകുന്നു ഇതാ ഞാൻ ചാടുന്നു. എന്നെ പിടിക്കാൻ വാ പിളർന്നിരുന്നോളൂ. നീ കണ്ണട യ്ക്കുകയാണ് നല്ലത്. അല്ലെങ്കിൽ വായിൽ വീഴുന്നതിനുപകരം അബ ദ്ധത്തിൽ തലയിൽ ചാടി വീണ് നിന്റെ കണ്ണു പൊട്ടിപ്പോകാൻ ഇടയു ണ്ട്."

മരമണ്ടനായ മുതല വാ മുഴുവൻ തുറന്ന് കണ്ണ് ഇറുക്കിയടച്ചു. നന്ദ്രിയന് ആദ്യം തെല്ലു പരിഭ്രമം തോന്നി. പക്ഷേ, ധൈര്യം സംഭരിച്ച് അവനൊരു നീണ്ട ചാട്ടം ചാടി. എത്തിപ്പിടിച്ചതോ, ചീങ്കണ്ണിയുടെ പുറ ത്ത്, തുറന്ന അണയുടെ എത്രയും പുറകിലായിട്ട്. ചാടി വീണപ്പോൾ തന്നെ ഉറപ്പുള്ള പാറപ്പുറത്തെന്നപോലെ അവിടെനിന്നു ചവിട്ടിക്കുതിച്ച് ഒരു ചാട്ടംകൂടി ചാടി അക്കര പറ്റി, ഒരു മരത്തിന്മേൽ അള്ളിപ്പിടിച്ചു



കയറുകയും ചെയ്തു. "ഇന്നിനി എന്നെ തിന്നാൽ കിട്ടുമെന്നു തോന്നുന്നില്ല. എടാ, തടിമാടാ, നിനക്കു സ്വന്തം വാൽ തന്നെ തിന്നാൻ ശ്രമിച്ചുകൂടേ?" എന്നിങ്ങനെ അവൻ ചീങ്കണ്ണിയെ പരിഹസിച്ചു.

പലഋതുക്കളും വന്നു പോയി. കുരങ്ങന്മാരുടെ രാജാവ് മരിച്ചതോടെ ചുണക്കുട്ടനും ബുദ്ധിശാലിയുമായ നന്ദ്രിയനെ അവർ രാജാവാക്കി.

കുരങ്ങന്മാർ പാർത്തിരുന്നിടത്ത് അധികം ഫലവൃക്ഷങ്ങളുണ്ടായിരുന്നില്ല. അതിനാൽ അവരെല്ലാം മാമ്പഴദ്വീപിലേക്ക് താമസം മാറ്റാമെന്ന് നന്ദ്രിയൻ ആഗ്രഹിച്ചു. നന്ദ്രിയൻ അവകാശപ്പെട്ട മേന്മകൾ ദ്വീപിന് ഉണ്ടായിരിക്കുമെന്ന് ഇപ്പോഴും മുതിർന്ന കുരങ്ങന്മാർ വിശ്വസിച്ചില്ല. എന്നാൽ പുതിയ സ്ഥലത്തേക്കു പോകുന്ന ആശയം ചെറുകുരങ്ങന്മാർക്ക് ഇഷ്ടമായി.

വേനലായതോടെ കുരങ്ങുകൾ താമസം മാറ്റാൻ നിശ്ചയിച്ചു. ഒരു വിധത്തിൽ ഇത് അവരെ സഹായിച്ചു. പുഴയിലെ വെള്ളം വറ്റുകയും,



പല പാറകളും ജലവിതാനത്തിൽ പൊങ്ങിവരുകയും ചെയ്തു. ഒരു പാറയിൽനിന്നു മറ്റൊന്നിലേക്കു ചാടി ഉണ്ണിക്കുരങ്ങുകൾപൊലും പുഴ കടന്നു. മുമ്പു തെറ്റിദ്ധരിച്ചിരുന്ന വയസ്സന്മാരും ദ്വീപിൽ എത്തിയതോടെ അത് ഒരു അത്ഭുതപ്രദേശമാണെന്ന് സമ്മതിച്ചു.

എന്നാൽ അവരുടെ കഷ്ടകാലം വരാനിരുന്നതേ ഉള്ളൂ.

ഉണക്കു വർദ്ധിച്ചതോടെ തൊണ്ട വരണ്ട കുരങ്ങുകൾ വെള്ളം കുടിക്കാനായി താഴെയുള്ള പുഴയിലേക്ക് കൂടെക്കൂടെ പോയിത്തുടങ്ങി. എന്നാൽ പുഴയിലെ വെള്ളവും വേഗത്തിൽ വറ്റുകയായിരുന്നു. മുമ്പ് ഒന്നായി ഒഴുകിയിരുന്ന പുഴ ഇപ്പോൾ വേറിട്ട ചെറിയ ചാലുക



ളായി മാറി. അവ വെള്ളം കെട്ടിനിൽക്കുന്ന ചെറിയ ചെറുകുളങ്ങളാ യിത്തീരാൻ പിന്നെ താമസമുണ്ടായില്ല. പിന്നീട് ഇവയും ഓരോന്നായി വരണ്ടു തുടങ്ങി. പഴയ സ്ഥലങ്ങളിൽ വെള്ളം കിട്ടാനില്ലാതായപ്പോൾ കുരങ്ങുകൾ മേലേക്കടവിൽ വെള്ളമുണ്ടോ എന്ന അന്വേഷണമായി. അവിടെ പുഴ വളയുന്നിടത്ത് തൂക്കായ ഒരു സ്ഥലത്ത് ധാരാളം വെള്ള മുള്ള ഒരു ഭാഗം അവർ കണ്ടുപിടിച്ചു.

വെള്ളം നിറഞ്ഞ കടവു കണ്ടെത്തിയ കൊച്ചു കുരങ്ങുകൾ ഉത്സാ ഹഭരിതരായി അങ്ങോട്ടു ചാടിയിറങ്ങാൻ തുടങ്ങുമ്പോൾ അവരിലൊ രുത്തൻ "നിൽക്കിൻ" എന്നു വിളിച്ചു പറഞ്ഞു. എന്താണു സംഗതി യെന്നു മറ്റുള്ളവർ ചോദിച്ചു. ഒന്നും പറയാതെ കടവിലെ നനുത്ത മണ്ണി ലേക്ക് അവൻ ചൂണ്ടിക്കാണിച്ചു. മുയലുകളുടേയും ചെറിയ മുള്ളൻ പന്നികളുടേയും കാല്പാടുകൾ അവിടെ കാണാനുണ്ടായിരുന്നു. എന്നാൽ അവയെല്ലാം താഴോട്ടു മാത്രമേ കണ്ടുള്ളു. വെള്ളം കുടിച്ചിട്ട്



ഒന്നും തിരിച്ചുവന്ന ലക്ഷണമില്ല. ഇതിൽ എന്തോ കുഴപ്പമുണ്ടെന്നു മനസ്സിലാക്കിയ കുരങ്ങുകൾ വിവരം നന്ദ്രിയനെ അറിയിക്കാൻ തീരുമാനിച്ചു.

നന്ദ്രിയൻ ചെന്നു കാല്പാടുകൾ പരിശോധിച്ചു. കടവെല്ലാം സൂക്ഷിച്ചു നിരീക്ഷണം നടത്തി. ചെറിയ മുളപോലെ തോന്നുന്ന ഈറലോ കണയോ കരയിലെല്ലാം വളർന്നു നിന്നിരുന്നു. അവിടെ



സൂക്ഷിച്ചുനോക്കിയപ്പോൾ പഴയ ശത്രുവായ ചീങ്കണ്ണിയുടെ നീണ്ട തലയും ഉന്തിയ മോന്തയും കണ്ടു. അതു കൗശലപൂർവ്വം ഈറലിനിട യിൽ മറഞ്ഞു കാത്തുകിടക്കുകയായിരുന്നു.

തന്റെ കള്ളി പുറത്തായി എന്നു ചീങ്കണ്ണിക്കു മനസ്സിലായി. ഇനി ഒളിച്ചു കിടക്കുന്നതിൽ അർത്ഥമില്ലെന്നു കരുതി അത് വിളിച്ചുപറഞ്ഞു: "കുരങ്ങന്മാരേ? നിങ്ങളെല്ലാം എങ്ങനെയും ചാകാൻ പോവുകയാണ്. ഇവിടെ വെള്ളം കുടിക്കാൻ വരുന്ന ജന്തുക്കളെയെല്ലാം ഞാൻ പിടിച്ചു തിന്നും. വെള്ളം കുടിക്കാതിരുന്നാൽ നിങ്ങളെല്ലാം പൊരിഞ്ഞു ചത്തു പോകും. മഴയ്ക്കിനി രണ്ടു മാസമുണ്ട്. അതുവരെ എന്റെ കടവിലല്ലാതെ വേറെങ്ങും വെള്ളവുമില്ല."

കുറച്ചുനേരത്തേക്കു നന്ദിയനു പോംവഴിയൊന്നും തോന്നിയില്ല. അപ്പോഴേക്കു കുരങ്ങുകളിൽ കുഞ്ഞുങ്ങൾ പ്രത്യേകിച്ചും ദാഹം കൊണ്ട് എരിപൊരികൊള്ളുകയായിരുന്നു. പെട്ടെന്ന് ഒരു നല്ല സൂത്രം അവനു തോന്നി.



"ചീങ്കണ്ണിയിൽ നിന്നും അകന്നുമാറി നിന്നോളിൻ. എന്നിട്ട് കുറെ ഈറൽ ഒടിച്ചെടുക്കിൻ." അവനും ഒരു ഈറൽ ഒടിച്ചെടുത്ത് അതിന്റെ മണ്ട നുള്ളിക്കളഞ്ഞ് ഊതിനോക്കി. അതിനു കുറച്ചു താഴെയായി ഒരു മുഴയുണ്ടായിരുന്നു. അപ്പോൾ വേറൊന്നെടുത്തുനോക്കി. അതിലെ മുഴ തീരെ താഴെയായിരുന്നു. മുഴയുടെ തൊട്ടുമുകളിൽവെച്ച് അതു ഒടിച്ചിട്ട് അവൻ താഴോട്ട് ഊതി. തടസ്സമില്ലാതെ മറ്റേ അറ്റത്തുകൂടി കാറ്റു പോകുന്നു. ചീങ്കണ്ണി കാത്തുകിടക്കുന്നിടം വിട്ട്, എത്രയ്ക്ക് കരയിൽ പുറകോട്ടു മാറാമോ അത്രയും മാറിനിന്ന്, മുളയുടെ ഒറ്റം വെള്ളത്തിലിട്ട് അവൻ വെള്ളം വലിച്ചുകുടിച്ചു. വെള്ളം മുകളിൽ വന്ന് അവന്റെ പൊരിഞ്ഞ തൊണ്ട തണുപ്പിച്ചു. മറ്റു കുരങ്ങന്മാരും ഇങ്ങനെ ദാഹം മാറ്റിക്കൊള്ളാൻ നന്ദ്രിയൻ പറഞ്ഞു.

ചില വികൃതികളായ കുട്ടിക്കുരങ്ങന്മാർ മുതലയുടെ നേരെ പല്ലിളിച്ചു കാണിച്ചപ്പോൾ അവരെ പിടിക്കാൻ അതു മുമ്പോട്ടാഞ്ഞു. എന്നാൽ ആ തടിമാടനു വേഗം നീങ്ങാൻ കഴിഞ്ഞില്ല. അപ്പോഴേക്കു കുരങ്ങന്മാർ വെള്ളംകുടി കഴിഞ്ഞ് മരത്തിന്മേൽ കേറിക്കഴിഞ്ഞു. ഒന്നോ രണ്ടോ തവണ ചീങ്കണ്ണി മുളന്തണ്ടിൽ കടിച്ച് ദേഷ്യത്തിൽ പിടിച്ചുവലിച്ചു. അപ്പോൾ കുരങ്ങന്മാർ മറ്റു സ്ഥലങ്ങളിലേക്കു നീങ്ങി പുത്തൻതണ്ടുകൾകൊണ്ട് വെള്ളം വലിച്ചുകുടിച്ചു. മരമണ്ടനായ ചീങ്കണ്ണി കുരങ്ങന്മാരെ പിടിക്കാനായി അങ്ങോട്ടുമിങ്ങോട്ടും തുടിച്ചുനീങ്ങിയെങ്കിലും, പെട്ടെന്നു ക്ഷീണിച്ച് അവരെ നോക്കി ദേഷ്യം കടിച്ചിറക്കി തടിപോലെ കിടന്നു.



രണ്ടുമാസം കഴിഞ്ഞപ്പോൾ മഴ തുടങ്ങി. പുഴയിൽ വെള്ളം നിറഞ്ഞതുകൊണ്ട് എവിടെനിന്നും വെള്ളം കുടിക്കാമെന്നായി. അവർക്കു പഴയ സ്ഥലത്തേക്കു പോകേണ്ട ആവശ്യവുമുണ്ടായില്ല.

മിക്ക മാവുകളും കരയിൽ നിന്നും വിട്ട് ദ്വീപിന്റെ നടുക്കായിട്ടാണ് നിന്നിരുന്നത്. എന്നാൽ ഒരെണ്ണം മാത്രം പുഴയുടെ അരികത്ത്, പാറയിൽ നിന്നും അകന്ന്, അങ്ങേക്കരയ്ക്ക് അഭിമുഖമായി നിന്നിരുന്നു. അതിന്റെ ചില പൊക്കമുള്ള കൊമ്പുകളിൽ ഒന്ന് മറുകരയോളം എത്തിയിരുന്നു. ഇലയോ പഴമോ ഇല്ലാത്ത ഒരു ഉണക്കക്കൊമ്പ്. അതിനു താഴെ മറ്റൊരു പുതിയ ശിഖരം വളരാൻ തുടങ്ങിയിരുന്നു. പൂക്കാലമായപ്പോൾ അതിന്മേൽ ധാരാളം മാമ്പൂക്കളും പിടിച്ചു.

ഈ കൊമ്പിൽ മാങ്ങ പിടിച്ചാൽ അത് കുരങ്ങന്മാർക്ക് ആപത്തു വരുത്തിവയ്ക്കുമെന്ന് നന്ദ്രിയൻ വിചാരിച്ചു. ചില മാമ്പഴങ്ങൾ കൊഴിഞ്ഞു വെള്ളത്തിൽ വീണു താഴത്തേക്കു ഒഴുകിപ്പോകാൻ ഇടയാകും. പുഴ ഒഴുകിച്ചെന്നു ചേരുന്നത്, കരയിൽ പട്ടണങ്ങളും ഗ്രാമങ്ങളുമുള്ള ഏതോ വലിയ നദിയിലേക്കായിരിക്കും. അവിടത്തെ ആളുകളുടെ കയ്യിൽ മാങ്ങ കിട്ടിയാൽ അവർ പിന്നെ മാന്തോട്ടമന്വേഷിച്ച് ഇങ്ങോട്ടു വന്ന് കുരങ്ങുകളെ ആട്ടിയോടിക്കുകയും ചെയ്യും.



അതുകൊണ്ട് ഈ കൊമ്പിലെ മാങ്ങ ഉണ്ണിക്കായാകുമ്പോഴേ പറിച്ചുതിന്നുകൊള്ളാൻ നന്ദ്രിയൻ കുരങ്ങന്മാരെ പട്ടാകെട്ടി. കുരങ്ങന്മാർ അതു കർശനമായി പാലിക്കുകയും ചെയ്തു.

എന്നാൽ അതിന്റെ തുഞ്ചത്ത് ഒരു വലിയ നീറിൻപെട്ടിയുണ്ടായിരുന്നു. അതിന്റെ മറവിൽ അങ്ങേപ്പുറത്ത് ഒരു മാങ്ങ ക്രമേണ വളർന്നു പഴുത്തു. നീറിനെ പേടിച്ചും, ഇക്കരെനിന്നു നോക്കിയാൽ കാണാൻ പറ്റാത്തതുകൊണ്ടും, അങ്ങോട്ടു പോകുവാൻ കുരങ്ങന്മാർ ഒരുങ്ങിയില്ല.

ആ മാമ്പഴം വെള്ളത്തിൽ വീഴുകയും ഒഴുക്കിൽപ്പെട്ട് നദിയിൽ എത്തുകയും ചെയ്തു. യദൃച്ഛയാ അതു ഒഴുകിച്ചെന്നു പെട്ടത് രാജാവിന്റെ നീരാട്ടുകടവിലായിരുന്നു. രാജകൊട്ടാരം നദിയുടെ കരയിലാണു



സ്ഥിതിചെയ്തത്. മാമ്പഴത്തിന് അപ്പോഴും മണമുണ്ടായിരുന്നു. രാജാവ് അതു തിന്നു. എന്തൊരു സ്വാദും മണവും! അത്തരം മാങ്ങ അതിനു മുമ്പൊരിക്കലും അദ്ദേഹം തിന്നിരുന്നില്ല.

ആശ്ചര്യഭരിതനായ രാജാവ് ഒരു കാര്യം നിശ്ചയിച്ചു. ആ വിശിഷ്ട കനി ഉണ്ടാകുന്ന തോട്ടം കണ്ടുപിടിച്ചിട്ടേ ഇനി ബാക്കി കാര്യങ്ങളുള്ളൂ. കുറെ വില്ലാളികളായ അനുചരന്മാരോടുകൂടി അദ്ദേഹം ഒരു വഞ്ചിയിൽ പുറപ്പെട്ടു. അവർ മേലോട്ടു തുഴഞ്ഞുതുഴഞ്ഞു നദിയിൽ പുഴ ചേരുന്ന സ്ഥലത്തെത്തി. പുഴവക്കിൽ അന്വേഷണം തുടങ്ങാൻ നിശ്ചയിച്ചു. അങ്ങനെ ഒടുവിൽ മാമ്പഴദ്വീപിൽ എത്തിച്ചേർന്നു.

ദ്വീപിൽ കുരങ്ങുകളുണ്ടെന്നു രാജാവ് കണ്ടു. അവരെ അപ്പോൾ തന്നെ വേട്ടയാടണം. എന്നാൽ അപ്പോഴേക്കു സമയം സന്ധ്യ കഴിഞ്ഞിരുന്നു. അദ്ദേഹം വില്ലാളികളോടു പറഞ്ഞു: "കൂടുതൽ മാങ്ങയുള്ള മാവിന് നിങ്ങൾ കാവലിരിക്കുക. രാത്രി കുരങ്ങന്മാർ വന്ന് പഴം കട്ടുകൊണ്ടു പോകരുത്. നാളെ നേരം വെളുത്താലുടനെ എല്ലാറ്റിനേയും നമുക്ക് ഓടിച്ചുകളയാം."

ചില്ലകൾക്കിടയിൽ ഒളിച്ചിരുന്ന ഒരു കൊച്ചു കുരങ്ങ് ഇതുകേട്ടു. അവൻ ഒച്ചയുണ്ടാക്കാതെ മരംതോറും ചാടിച്ചാടി, ഒടുവിൽ നന്ദ്രിയൻ രാത്രി കഴിച്ചുകൂട്ടുന്ന മരത്തിലെത്തി. അത് ദ്വീപിന്റെ ഒരു കോണിലായിരുന്നു. അവൻ വസ്തുതകൾ നന്ദ്രിയനെ അറിയിച്ച് പേടിയോടെ പറഞ്ഞു: "നമ്മൾ എന്തു ചെയ്യും? നാളെ നമ്മളെയെല്ലാം ഇവിടെ നിന്നു ഓടിക്കാൻ പോവുകയാണ്. കുറച്ചുപേരെങ്കിലും മുറിപ്പെടുകയോ ചാകുകയോ ചെയ്യും."



നന്ദ്രിയൻ കുറെനേരം ഗാഢമായി ആലോചിച്ചിട്ടു പറഞ്ഞു: "രക്ഷപ്പെടാൻ വഴിയുണ്ട് നീപോയി എല്ലാവരോടും പറയു, ഒരു മണിക്കൂറിനുള്ളിൽ സകലരും ആ ഉണക്കക്കൊമ്പുള്ള മരത്തിന്റെ അടുക്കൽ എത്തണമെന്ന്."

മഴ വർദ്ധിച്ചിരുന്നതുകൊണ്ട് ആറ് കവിഞ്ഞൊഴുകുന്നുണ്ടായിരുന്നു. ദ്വീപിലേക്കു വരാൻ കുരങ്ങന്മാർ ഉപയോഗിച്ച പാറയുടെ മുകളിൽ വെള്ളം പലയടി പൊങ്ങിക്കഴിഞ്ഞു. ആ വഴി രക്ഷപ്പെടുക സാദ്ധ്യമല്ല. അതുകൊണ്ടു നന്ദ്രിയൻ ദ്വീപിന്റെ മറ്റെവശത്തെത്തി, അവിടെ നിന്ന ഒറ്റമരത്തിൽ കയറി, അങ്ങേക്കരയ്ക്കു നീണ്ടുനിന്ന അതിന്റെ ഉണക്കക്കൊമ്പിൽ സൂക്ഷിച്ചു പിടിച്ചു മുമ്പോട്ടു നീങ്ങി. കൊമ്പിന്റെ അറ്റത്തെത്തിയപ്പോൾ ബാക്കി ദൂരം അവനു കണക്കുകൂട്ടാൻ കഴിഞ്ഞു. അതു ചാടിക്കടക്കാവുന്നതേ ഉള്ളൂ. അങ്ങേക്കരയിലെ ഒരു വൃക്ഷത്തിന്റെ ശിഖരത്തിൽ അവൻ ചാടിവീണു. ചാട്ടത്തിന്റെ ദൂരം ഊഹിച്ചുകൊണ്ട് താഴെ ഇറങ്ങുകയും, കട്ടി കുറഞ്ഞതെങ്കിലും കരുത്തുള്ള ഒരു മുള തപ്പിയെ



ടുക്കുകയും ചെയ്തു. അവിടെ കണ്ടതിൽ വെച്ച് ഏറ്റവും നീളമുള്ള മുളയായിരുന്നു അത്. എന്നിട്ട് ചാടിവീണ മരത്തിൽ അവൻ വീണ്ടും കയറിയിട്ട്, മുളയുടെ ഒരറ്റം ആറ്റിലേക്കു ചാഞ്ഞുകിടക്കുന്ന കൊമ്പിന്റെ തുഞ്ചത്ത് ഉറപ്പിച്ചു കെട്ടി. പിന്നെ വളരെ സൂക്ഷിച്ച് മുളയിൽകൂടി ഇഴ ഞ്ഞിഴഞ്ഞിറങ്ങി. വളരെ അപകടം പിടിച്ച പണിയായിരുന്നു അത്. എങ്കിലും അവൻ അതിൽ വിജയിച്ചു. അതിന്റെ അറ്റത്തെത്തിയപ്പോൾ അവിടം തന്റെ അരയോടു ചേർത്തു ബന്ധിച്ചു. എന്നിട്ടു മുളയുടെ കീഴറ്റം പതുക്കെപ്പതുക്കെ അങ്ങോട്ടുമിങ്ങോട്ടും ആട്ടാൻ തുടങ്ങി. വെള്ളത്തിനു മുകളിൽ മുള ആയത്തിൽ ആടിയാടി ദ്വീപിലെ മരത്തിന്റെ ഉണക്കക്കൊമ്പിനോട് അടുക്കും എന്ന നിലയിലായി. അപായം നിറഞ്ഞ നിമിഷങ്ങൾ! ശക്തിയായി ആടുന്ന മുളയിൽ നിന്നു തെന്നി ഏതു നിമി ഷവും താൻ വെള്ളത്തിൽ വീഴാം. പിന്നത്തെ കഥ! കുത്തിയൊഴുകുന്ന വെള്ളത്തിൽ വീണു ചത്തതുതന്നെ, പക്ഷേ, ആ ഗതി അവനുണ്ടാ



യില്ല. ആടുന്ന അറ്റം ഉണക്ക ശിഖരത്തോടടുത്തപ്പോൾ അവൻ അതിൽ കടന്നുപിടിച്ചു.

മുളയുടെ ഇങ്ങേത്തല ഉണക്കക്കൊമ്പിൽ കെട്ടി, കട്ടി കുറഞ്ഞതെങ്കിലും അപകടമില്ലാത്ത ഒരു പാലം ഉണ്ടാക്കണമെന്നായിരുന്നു അവന്റെ പരിപാടി. പക്ഷേ, ദൂരം കണക്കു കൂട്ടിയതിൽ തനിയ്ക്കു തെറ്റിപ്പോയി എന്ന് അവനു ബോദ്ധ്യമായി. രണ്ടുമൂന്നടി നീളം കുറഞ്ഞുപോയി മുളയ്ക്ക്. ഇടുപ്പിനു മുകളിലുള്ള ഉടൽ നീളംകൊണ്ട് ഈ കുറവ് അവൻ പരിഹരിച്ചു. മുളയറ്റത്തുള്ള കെട്ടഴിച്ച് അവിടം മരത്തിൽ കെട്ടാനൊരുമ്പെട്ടാൽ അവിടം കൈവിട്ടുപോകും. ഇനി എന്തു ചെയ്യും? ഒരിക്കൽക്കൂടി പരിശ്രമിക്കണോ? അപ്പോഴേക്ക് ദ്വീപിൽ ഒരു ഇരമ്പം കേട്ടു. നേരം വെളുക്കാൻ കാത്തിരിക്കാതെ വില്ലാളികൾ വേട്ട തുടങ്ങി



യിരിക്കുന്നു. ഇനി രക്ഷയില്ല. പാലത്തിന്റെ ഒരു ഭാഗമായി തന്റെ ഉടൽ കിടക്കട്ടെ എന്ന് അവൻ നിശ്ചയിച്ചു.

താഴെ കൂടിയിരുന്ന കുരങ്ങുകളോട് വേഗം കയറിവന്ന് അക്കരയ്ക്ക് കടന്നോളാൻ അവൻ പതുക്കെ വിളിച്ചുപറഞ്ഞു; അവർ എണ്ണത്തിൽ ഏറെയുണ്ടായിരുന്നു. കുറച്ചു നേരം കഴിഞ്ഞപ്പോൾ അതിന്റെ വിഷമം നന്ദ്രിയനു തോന്നി. ഇപ്പോൾ അവനു ചെറുപ്പമല്ല. പ്രായം കൊണ്ട് ഹൃദയം ക്ഷീണിച്ചിരിക്കുന്നു. പെട്ടന്ന് ഹൃദയസ്ഥാനത്ത് കുത്തിപ്പിളർക്കുന്ന ഒരു വേദന അവന് അനുഭവപ്പെട്ടു. ഇപ്പോൾ ആരെങ്കിലും പുറത്തു കയറിയാൽ താൻ തുലഞ്ഞുപോകുമെന്ന് അവനു തോന്നി. പക്ഷേ, പോകാൻ ഒരു കുരങ്ങുകൂടി ബാക്കിയുണ്ട്. പേടിച്ച രണ്ട് ഉണ്ണിക്കുരങ്ങുകൾ പള്ളയ്ക്കു അള്ളിപ്പിടിച്ച ഒരു തള്ളക്കുരങ്ങ്! നന്ദ്രിയൻ പല്ലിറുക്കിപ്പിടിച്ച് യാതൊരു വേദനയും ഭാവിക്കാതെ, വേഗം കടന്നുപോകാൻ തള്ളക്കുരങ്ങിനോടു മന്ത്രിച്ചു.

അവൾ സുരക്ഷിതമായി അക്കരപ്പറ്റിയതോടെ ആ ആത്യാഹിതം സംഭവിച്ചു. മറ്റേക്കരയിലെ മരത്തിലെ കെട്ട് കുരങ്ങുകളുടെ ഭാരം കൊണ്ട് വല്ലാതെ കുഴപ്പത്തിലായിരുന്നു. അതു പെട്ടന്നു പൊട്ടിയത് ഓർക്കാപ്പുറത്ത് അടി കിട്ടിയപോലെയായി നന്ദ്രിയന്. ഏതാണ്ട് ബോധം നശിച്ചിരുന്ന അവൻ പെട്ടന്ന് നിലത്തേക്കു മറിഞ്ഞു വീണു.

കുരങ്ങന്മാരുടെ ശ്രദ്ധയിൽപെടാതെ അടുത്തൊരിടത്തുനിന്നു രാജാവ് ഇതെല്ലാം കാണുന്നുണ്ടായിരുന്നു. മങ്ങിയ ചന്ദ്രികയിൽ കാര്യങ്ങൾ വ്യക്തമല്ലെങ്കിലും കുരങ്ങന്മാർ ദ്വീപു വിട്ടു കടന്നുപോകുന്നത് അദ്ദേഹം കണ്ടു. രാജാവ് ആശിച്ചതും അതുതന്നെ. അതു കൊണ്ട് അദ്ദേഹം തൃപ്തിയോടെ നോക്കിയിരുന്നു. അരയിൽ കെട്ടിയ മുളയുമായി നന്ദ്രിയൻ ബോധംകെട്ടു വീണതു കണ്ടപ്പോൾ സംഭവിച്ചതെന്തന്ന് രാജാവിന് ആദ്യമായി മനസ്സിലായി. നന്ദ്രിയൻ വീണിടത്തേക്ക് ഓടിച്ചെന്ന അദ്ദേഹം അവനെ കരുണയോടെ ശുശ്രൂഷിച്ചു. എന്നാൽ നന്ദ്രിയൻ മരിക്കുകയാണെന്ന് അദ്ദേഹത്തിനു കാണാൻ കഴിഞ്ഞു.

രാജാവ് പറഞ്ഞു: "അല്ലയോ മഹാനായ വാനരനായക, ഇതുപോലെ മറ്റുള്ളവർക്കുവേണ്ടി ആത്മബലിയർപ്പിച്ച ഒരുവനെപ്പറ്റി മനുഷ്യർക്കിടയിൽപ്പോലും എനിക്കു കണ്ടറിവോ, കേട്ടറിവോ ഇല്ല. അങ്ങേയ്ക്ക് അവസാനമായി എന്തെങ്കിലും ആശയുണ്ടെങ്കിൽ അതു പറയൂ. എന്നെക്കൊണ്ടു സാധിക്കുന്നതാണെങ്കിൽ ഞാൻ നടത്തിത്തരാം."

എറ്റവും ക്ഷീണിച്ച സ്വരത്തിലായിരുന്നു നന്ദ്രിയന്റെ മറുപടി. “എന്റെ കൂട്ടരെ ഞാൻ എത്രയും കൂടുതൽ സ്നേഹിക്കുന്നു. അവരെ ദുഃഖിപ്പിക്കരുത്.” ഇവ നന്ദ്രിയന്റെ അവസാനവാക്കുകളായിരുന്നു.

അവിടെ കണ്ട കാഴ്ചകളാൽ മനസ്സലിഞ്ഞ രാജാവ്, ആ ദ്വീപ് കയ്യടക്കുകയില്ലെന്നും കുരങ്ങുകൾക്കുതന്നെ അതു തിരിയെ കൊടുക്കുമെന്നും തീരുമാനിച്ചു. നേരം പുലർന്നപ്പോൾ, ദ്വീപിനും മറ്റേ കരയ്ക്കുമിടയ്ക്ക് ഉറപ്പുള്ള ഒരു മുളപ്പാലമുണ്ടാക്കാൻ അദ്ദേഹം ഭടന്മാരോട് ആജ്ഞാപിച്ചു. ഇതെല്ലാം എതിർകരയിൽനിന്ന് ശ്രദ്ധിച്ചിരുന്ന വാനരന്മാർ, പെട്ടന്ന് ഇങ്ങോട്ട് വരാൻ ധൈര്യപ്പെട്ടില്ല. രാജാവിന്റെ ഉദ്ദേശ്യമെന്തെന്ന് അവർക്ക് മനസ്സിലായിരുന്നില്ല. എന്നാൽ നന്ദ്രിയന്റെ ശവസംസ്കാരത്തിനുള്ള ഒരുക്കങ്ങൾ ചെയ്തുകണ്ടപ്പോൾ, തങ്ങളെപ്പോലെതന്നെ നന്ദ്രിയന്റെ നഷ്ടത്തിൽ രാജാവും കഠിനമായി ദുഃഖിക്കുന്നുണ്ടെന്ന് അവർക്കു ബോദ്ധ്യമായി. അതിനാൽ അവർ കൂട്ടത്തോടെ തിരിച്ചുവന്ന് നന്ദ്രിയന് അന്തിമോപചാരങ്ങൾ നടത്തി.

ശവസംസ്കാരത്തിനുശേഷം ദ്വീപിൽ ഒരു ചെറിയ സ്മാരക സ്തംഭം രാജാവ് പണികഴിപ്പിച്ചു. അതിന്റെ ചുവട്ടുകല്ലിൽ കുരങ്ങുകളുടെ രക്ഷാസങ്കേതമായ ആ ദ്വീപിലേക്ക് ആരും കടന്നുചെന്ന് ശല്യമുണ്ടാക്കരുതെന്നുള്ള രാജശാസനവും രേഖപ്പെടുത്തി. കൊട്ടാരത്തോട്ടത്തിൽ പാകി മുളപ്പിക്കാനായി ഏതാനും മാമ്പഴങ്ങൾ മാത്രമേ രാജാവ് കൂടെ കൊണ്ടുപോയുള്ളു. ഉദാരഹൃദയനായ നന്ദ്രിയന്റെ ത്യാഗശീലത്തെ ഓർമ്മപ്പെടുത്തുന്ന മധുരഫലങ്ങൾ, മഹാരാജാവിന്റെ ജീവിതകാലം മുഴുവൻ, അവ നൽകിക്കൊള്ളും.



